# ശ്രീനാരായണ

# സിദ്ധാന്തങ്ങൾ



കെ. ബാലരാമപ്പണിക്കർ.

# ശ്രീനാരായണ
# സിദ്ധാന്തങ്ങൾ

By

**K. BALARAMAPANICKER B. A.**

**Pandita Mahopadhyaya Siromany.**

(Head of the Vedanta Department, Sanskrit College,
Trivandrum)

വില രൂപ ഒന്നു്.

# ആമുഖം

നന്മയും തിന്മയും പ്രവൃത്തിയുടെ ഫലമാണു്. സത്പ്രവൃത്തികൊണ്ടു നന്മയും ദുഷ്പ്രവൃത്തികൊണ്ടു തിന്മയും ഉണ്ടാകുന്നു. നല്ലവരും വലിയവരുമായിത്തീരുവാൻ സത്പ്രവൃത്തി ഏതെന്നറിഞ്ഞു് അനുഷ്ഠിക്കുകയല്ലാതെ വേറെ മാർഗ്ഗമില്ല. എന്നാൽ ആ അറിവു് എവിടെനിന്നും എങ്ങിനെ ലഭിക്കുമെന്നതാണു പ്രശ്നം. പരസാഹായ്യംകൂടാതെ സ്വയം അന്വേഷിച്ചു് അറിഞ്ഞു് അനുഷ്ഠിച്ചു നന്മനേടി അതിൽ വിജയംവരിക്കുക ഒരു ജീവിക്കും സാദ്ധ്യമല്ല. പ്രകൃതിതന്നെ ആ ന്യൂനതയെപ്പററി സ്വയം ബോധവതിയാണു്. പരിഹാരവും അതിനു് ഒരുമട്ടു് വരുത്തിയിട്ടുണ്ടു്. ജനയിതാക്കളുടെ കർത്തവ്യനിർവ്വഹണത്തിൽ അതു് ഉൾപ്പെടുത്തിയാണു് അവർ കൃതാർത്ഥത കൊള്ളുന്നതു്. വിവേകവും ആ മാർഗ്ഗംതന്നെയാണു് തെളിക്കുന്നതു്. പരാഭിപ്രായങ്ങളെ—ഉപദേശങ്ങളെ അഭ്യസിക്കണമെന്നാണു് ആ നിർദ്ദേശം എന്നാൽ വിപണികളിൽ വില്പനയ്ക്കു് ഇറക്കിയിരിക്കുന്ന പരസ്പരവിരുദ്ധങ്ങളായ ആ അഭിപ്രായങ്ങൾ കണ്ടു് ലോകം അമ്പരക്കുകയാണു്. സത്യസന്ധതയിൽനിന്നും ഉടലെടുത്തവ ആകാമെങ്കിലും വില്പന നടത്തുവാൻ ഏററുവാങ്ങിയ പുരോഹിതന്റെ കയ്യാട്ടുകളിയിൽപ്പെട്ടു് അവ അശുദ്ധങ്ങളായിപ്പോയിരിക്കുന്നു തൻകാര്യപ്രതിപത്തി, വിസ്മൃതി, വിഭ്രാന്തി എന്നീ ദോഷങ്ങളാൽ മലിനമാകാത്ത ജീവിതസിദ്ധാന്തങ്ങൾ ദുർലഭങ്ങളായിപ്പോയിരിക്കുന്നു. ത്യാഗിവേഷം ധരിച്ച ഈ സ്വാർത്ഥികളുടെ മത്സരത്തിലും പരസ്പരകലഹത്തിലും പെട്ടു് ലോകം അനുഭവിക്കുന്ന

കഷ്ടതകളും അവൎണ്ണനീയങ്ങളാണു്. ആധുനികങ്ങളായ ഇസങ്ങളുടേയും സിസങ്ങളുടേയും തലയ്ക്കലും കടയ്ക്കലും നിന്നുകൊണ്ടു് ഗർജ്ജനംചെയ്യുന്നവരും ആ പുരോഹിതവൎഗ്ഗത്തിന്റെ രൂപാന്തരങ്ങൾതന്നെയാണു്. ഈ ഇരുൾ അറുതിഇല്ലാതെ തുടരുമോ? ഇല്ല; പകൽ വരും, വെളിച്ചം വീശും, ഇരുൾ മറയും. പക്ഷേ പകൽ മറഞ്ഞു് പിന്നെയും ഇരുൾവരാതെയിരിക്കുകയില്ല. അതു് ലോകസ്വഭാവമാണു്. അതുകൊണ്ടു് സൂൎയ്യൻ പരാജിതനായി എന്നു് വാദിക്കുന്നവരുണ്ടെങ്കിൽ അവരെക്കുറിച്ചു് അനുതപിക്കുകയേ ഗതിയുള്ളു.

കണ്ണുനീരിൽ ആണ്ട ലോകത്തെ സമുദ്ധരിക്കുവാൻ ആധുനികമായി പ്രകൃതിയിൽ സമ്പന്നമായ ഒരു മഹോദയമാണു് "ശ്രീനാരായണഗുരുദേവൻ". ലോകാനുഗ്രഹതത്പരനായ ആ മഹാത്മാവു് സ്വാദ്ധ്യായവും തപസ്സുംകൊണ്ടു് ആരാഞ്ഞറിഞ്ഞ ആ സിദ്ധാന്തങ്ങളെ സാക്ഷാത്കരിക്കുവാൻ കഴിഞ്ഞ ഈ തലമുറക്കാർ ഭാഗ്യവാന്മാരാണു്. സമുത്കർഷകരങ്ങളായ ആ സത്യങ്ങളെ സമ്മർദ്ദമേതുംകൂടാതെ നേരിട്ടറിഞ്ഞു് അനുഷ്ഠിച്ചു് നല്ലവരും വലിയവരുമാകാൻ അവസരം ലഭിക്കുന്നു എന്നതിൽക്കവിഞ്ഞ ഒരു ഭാഗ്യമുണ്ടോ?

ലളിതമായ മലയാളഭാഷയിൽ ശ്രീനാരായണസിദ്ധാന്തങ്ങളെ സാമാന്യേന ഈ ഗ്രന്ഥത്തിൽ സമാഹരിച്ചിരിക്കുന്നു. ജാതിനിൎണ്ണയം, മതമീമാംസ, ആത്മോപദേശശതകം, ശ്രീനാരായണചരിത്രങ്ങൾ, ശ്രീനാരായണധൎമ്മസംഹിത എന്നീ ഗ്രന്ഥങ്ങളെ അവലംബിച്ചാണു് ഞാൻ ഈ സമാഹരണം പൂൎത്തിയാക്കിയിരിക്കുന്നതു്. ഒരു ഉത്തമ പൗരജീവിതം നയി

ക്കുവാനും ജന്മസാഫല്യം നേടുവാനും സഹായിക്കുന്ന കർമ്മപരിപാടികളും ആചാരമുറകളും ഇതിൽ സംക്ഷിപ്തമായി വിവരിച്ചിട്ടുണ്ട്. സുപരിഷ്കൃതങ്ങളും സുപരീക്ഷിതങ്ങളുമായ ഈ ആശയങ്ങൾ ലോകത്തിന്റെ ഏതുഭാഗത്തുമുള്ള ഏതു വകുപ്പിൽപ്പെട്ട ജനങ്ങൾക്കും സ്വീകാര്യമാകുംവണ്ണം സുവിശാലങ്ങളാണ്. ഇവയെ അറിഞ്ഞു് അനുഷ്ഠാനത്തിൽ വരുത്തുന്നവർക്കു ജീവിതവിജയം സിദ്ധിക്കുമെന്നതിലും സംശയമില്ല. കാലം മുന്നോട്ടു പോകുംതോറും കൂടുതൽ കൂടുതൽ പ്രകാശമാനവും അംഗീകൃതവുമായിത്തീർന്നുകൊണ്ടിരിക്കുന്ന ശ്രീനാരായണസിദ്ധാന്തങ്ങളുടെ താത്ത്വികഭാവത്തിനും തെല്ലും മങ്ങലില്ല. "ശ്രീനാരായണസിദ്ധാന്തങ്ങൾ" സകല ഹൃദയങ്ങളിലും വ്യാപിച്ചു് ആചന്ദ്രതാരം വിജയിക്കുമാറാകട്ടെ!

കെ. ബാലരാമപ്പണിക്കർ.

ലളിതാഭവനം,
പേട്ട-തിരുവനന്തപുരം,
5-4-'53.

# വിഷയാനുക്രമണിക

# പ്രാർത്ഥന



1. ദൈവമേ, കാത്തുകൊൾകങ്ങു
കൈവിടാതിങ്ങു ഞങ്ങളെ
നാവികൻ നീ ഭവാബ്ധിക്കോ-
രാവിവൻതോണി നിൻപദം.

2. ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-
ട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടും ദൃക്കുപോലുള്ളം
നിന്നിലസ്പന്ദമാകണം.

3. അന്നവസ്ത്രാദി മുട്ടാതെ
തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നു-
തന്നെ ഞങ്ങൾക്കു തമ്പുരാൻ.

4. ആഴിയും തിരയും കാറ്റു-
മാഴവും പോലെ ഞങ്ങളും
മായയും നിൻമഹിമയും
നീയുമെന്നുള്ളിലാകണം.

5. നീയല്ലോ സൃഷ്ടിയും സ്രഷ്ടാ-
വായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ, സൃഷ്ടി-
ക്കുള്ള സാമഗ്രിയായതും.

6. നീയല്ലോ മായയും മായാ-
വിയും മായാവിനോദനും
നീയല്ലോ മായയേ നീക്കി
സായുജ്യം നൽകുമാര്യനും.

7. നീ സത്യം ജ്ഞാനമാനന്ദം
നീതന്നേ വർത്തമാനവും
ഭൂതവും ഭാവിയും വേറ-
ല്ലോതും മൊഴിയുമോർക്കിൽ നീ.

8. അകവും പുറവും തിങ്ങും
മഹിമാവാർന്ന നിൻപദം
പുകഴ്ത്തുന്നു ഞങ്ങളങ്ങേ-
ബ്ഭഗവാനേ, ജയിക്കുക.

9. ജയിക്കുക മഹാദേവ,
ദീനാവനപരായണ,
ജയിക്കുക ചിദാനന്ദ
ദയാസിന്ധോ, ജയിക്കുക.

10. ആഴമേറും നിൻമഹസ്സാ-
മാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം
വാഴണം വാഴണം സുഖം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദൈവദശകം— ശ്രീനാരായണഗുരുദേവൻ.

# ശ്രീനാരായണ സിദ്ധാന്തങ്ങൾ

ഒന്നാം അദ്ധ്യായം

## പ്രസ്താവന

ഭഗവാൻ ശ്രീനാരായണഗുരുദേവൻ ഒരിക്കൽ ഒരു "ചാതുർമാസ്യകാലത്തു" വക്കല ശിവഗിരിമഠത്തിൽ എഴുന്നള്ളി വിശ്രമിക്കുകയായിരുന്നു. തൃപ്പാദസേവയ്ക്കായി സന്നിഹിതരായിരുന്ന ശിഷ്യപ്രമുഖന്മാർക്കു ഗുരുദേവൻ ലോകരുടെ യോഗക്ഷേമത്തിനായി അരുളിച്ചെയ്തിട്ടുള്ള ധർമ്മങ്ങളെ പൂർണ്ണരൂപത്തിൽ ധരിക്കുകയും സമാഹരിക്കുകയും ചെയ്യുവാൻ ആ അവസരം ഉപയോഗിക്കണമെന്നു് ആഗ്രഹം ഉദിച്ചു. ലോകസേവനതത്പരരായ ആ ധന്യാത്മാക്കൾ ഭക്തിപൂർവം ഗുരുദേവാന്തികത്തിലെത്തി ഇങ്ങനെ ഉണർത്തി:—

"ഭഗവൻ, സർവ്വജ്ഞനും ലോകാനുഗ്രഹതത്പരനുമായ നിന്തിരുവടി അതതു് അവസരങ്ങളിൽ അരുളിച്ചെയ്തിട്ടുള്ള ധർമ്മങ്ങളെക്കുറിച്ചു് വ്യക്തമായ അറിവു് നേടണമെന്നും അവയെ ഭാവിലോകത്തിന്റെ നന്മയ്ക്കായി രേഖപ്പെടുത്തണമെന്നും ഞങ്ങൾ ആഗ്രഹിക്കുന്നു. അതുകൊണ്ടു് ഞങ്ങളുടെ ചോദ്യങ്ങൾക്കു് ഉത്തരമരുളുവാൻ ദയ ഉണ്ടാകണം."

"ഇന്നു് മനുഷ്യർ, മതത്തിന്റെപേരിൽ ഹിന്ദുക്കൾ, ക്രിസ്ത്യാനികൾ, മുസ്ലിമിങ്ങൾ, യഹൂദന്മാർ, ബൗദ്ധന്മാർ, ജൈനന്മാർ എന്നിങ്ങനെ അനേകം തരക്കാരായി വേർതിരിഞ്ഞു നില്ക്കുകയാണു്. ഒരേമതക്കാർതന്നെ ജാതിയുടെ പേരിൽ പല വകുപ്പുകാരായി തിരിഞ്ഞുനില്ക്കുന്നു. ഹിന്ദുമതക്കാർ, ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ തുടങ്ങി അസംഖ്യം ജാതിക്കാരായി തിരിയുന്നു. മാത്രമല്ല ഒരേ ജാതിക്കാർതന്നെയും ഈശ്വരന്മാരുടെ പേരിൽ പിന്നെയും വേർതിരിയുന്നുണ്ടു്. വിഷ്ണു, ശിവൻ, ശക്തി, ഗണപതി എന്നിങ്ങനെ പരസ്പരഭിന്നന്മാരും ആരാധനീയരുമായ അനേകം ഈശ്വരന്മാരെ കല്പിച്ചുകൊണ്ടു് വൈഷ്ണവർ, ശൈവന്മാർ, ശാക്തേയന്മാർ, ഗാണപത്യന്മാർ എന്നിങ്ങനെ ബ്രാഹ്മണർതന്നെ ചേരിതിരിഞ്ഞു നിന്നു് മത്സരിക്കുന്നു. ജാതിനിമിത്തവും ഈശ്വരൻ നിമിത്തവുമുള്ള ഭേദങ്ങൾ ഇതുപോലെ മററു മതക്കാരുടേയും മററു ജാതിക്കാരുടേയും ഇടയിലും ധാരാളമാണു്.

ഓരോ മതക്കാരും അവരവരുടെ മതത്തെ പ്രശംസിക്കയും അന്യരുടെ മതത്തെ നിന്ദിക്കുകയും ചെയ്യുന്നുണ്ട്. അതുപോലെ ഓരോ ജാതിക്കാരും അന്യജാതിക്കാരെ അവിശ്വസിക്കുകയും വെറുക്കുകയും ചെയ്യുന്നു. ഈശ്വരൻെറപേരിലും പരസ്പരവിദ്വേഷം നിലനില്ക്കുന്നു. വൈഷ്ണവന്മാരും, ശൈവന്മാരും മററും ഒരേജാതിയിൽപ്പെട്ടവരായാലും അവർ അന്യോന്യം ദ്വേഷിക്കുകയും കലഹിക്കുകയും ചെയ്യുന്നു. ഇങ്ങനെ മതം, ജാതി, ഈശ്വരൻ എന്നീ ഉപാധികളിൽ അവ അനേകങ്ങളും പരസ്പരഭിന്നങ്ങളും എന്ന ധാരണയിൽ മനുഷ്യർ,

"തൊട്ടുകൂടാത്തവർ തീണ്ടിക്കൂടാത്തവർ
ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളോർ
കെട്ടില്ലാത്തോർ തമ്മിലുണ്ണാത്തോർ—"

എന്നിങ്ങനെ നാനാവിധക്കാരായിത്തീർന്നുപോയിരിക്കുന്നു. വിരുദ്ധാഭിപ്രായങ്ങൾനിമിത്തം ഒരു കാര്യത്തിലും യോജിച്ചു് പ്രവർത്തിക്കുവാൻ അവക്കു് സാധിക്കുന്നില്ല. ഈ കാരണത്താൽ ഐകമത്യം ജനങ്ങളുടെ ഇടയിൽ ഇന്നു് കണികാണാൻകൂടി ഇല്ലാതായിരിക്കുന്നു. എല്ലാ വൻകരകളിലും രാഷ്ട്രങ്ങളിലും ദേശങ്ങളിലുമുള്ള ജനങ്ങളെയും ഈ ദോഷം ബാധിച്ചിട്ടുണ്ടു്. ഈ ഭേദബുദ്ധി ചെറുകലഹങ്ങൾതൊട്ടു് മഹായുദ്ധങ്ങൾവരെ ഉണ്ടാക്കി മനുഷ്യതതിയെ എന്നും അലട്ടിക്കൊണ്ടിരിക്കുന്നു. ദുരാചാരത്തിനും അതു് വഴിതെളിക്കുന്നുണ്ടു്.

ഈ ഭാരതഭൂമിയിൽ ഹിന്ദുമതസ്ഥരുടെ ഇടയിൽ ജാതിഭേദബുദ്ധിനിമിത്തം ഉണ്ടായി നിലനിന്നുവരുന്ന കഷ്ടതകൾ അവർണ്ണനീയങ്ങളാണു്. മേൽ പറയപ്പെട്ട ദോഷങ്ങൾകൂടാതെ ഒട്ടനേകം ദോഷാന്തരങ്ങൾകൂടി ഇവിടെ ഉണ്ടു്. ഉയന്നജാതിക്കാർ താണജാതിക്കാരെ എല്ലാവിധത്തിലും മട്ടിക്കുകയാണു്. തന്നിമിത്തം താണ ജാതിക്കാർ ദരിദ്രരും അജ്ഞരും ആയിത്തീന്നുപോയിരിക്കുന്നു. ഉയന്ന ജാതിക്കാരുടെ ഉപദ്രവം സഹിക്കവയ്യാതെ ഈ പാവങ്ങൾ ക്രിസ്തുമതം, ഇസ്ലാംമതം മുതലായ മററുമതങ്ങൾ സ്വീകരിക്കുന്നു. ഈ മതംമാററം നിമിത്തം അവക്കു് മുൻചൊന്ന ഉപദ്രവംകൂടാതെ ജീവിക്കുവാൻ കഴിയുന്നുണ്ടു്.

ശ്രുതികൾ, സ്മൃതികൾ മുതലായ പ്രമാണഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ധമ്മങ്ങളുടെ സ്വരൂപത്തെക്കുറിച്ചും ശക്തിയേറിയ വിരുദ്ധാഭിപ്രായങ്ങൾ കാണുന്നുണ്ടു്. ഇവയെ തെററായി വ്യാഖ്യാനിച്ചുവെച്ചുകൊണ്ടു് ചിലർ മോശമായ നിലയിൽ ജീവിക്കുന്നു. ശ്രൗതങ്ങളും സ്മാത്തങ്ങളുംആയ കമ്മങ്ങൾ അനുഷ്ഠിക്കുവാൻ ചിലകൂട്ടർ, അവർ എത്ര വിശേഷബുദ്ധിയുള്ളവരായാലും അധികാരികൾ അല്ലെന്നു മറെറാരുകൂട്ടർ വാദിക്കുന്നു. സവ്വജ്ഞനും സവ്വശക്തനും ജഗത്കാരണഭൂതനുമായ ഈശ്വരൻ സവ്വവസ്തുക്കളിലും നിറഞ്ഞു് നിലകൊള്ളുമ്പോൾ ഈ ഭേദകല്പന എങ്ങിനെ ഉപപന്നമാ

കുമെന്നു് ഞങ്ങൾക്കു് മനസ്സിലാകുന്നില്ല. കാലുഷ്യം കലന്നതും ഒരു വ്യവസ്ഥ ഇല്ലാത്തതുമായ ഇന്നത്തെ ഈ സ്ഥിതിഗതികൾ വെച്ചുകൊണ്ടു് ശരിയേതു്? തെറേറതു്? ധമ്മമേതു്? അധമ്മമേതു്? എന്നു് ഗ്രഹിക്കുവാൻ ഞങ്ങൾക്കു് പ്രയാസമായിരിക്കുന്നു. വൈവിധ്യം കലന്ന ഈ ലോകത്തിൻെറ തത്വമെന്തെന്നു് അറിവുള്ള നിന്തിരുവടി, അസമത്വങ്ങളും അസ്വാതന്ത്ര്യങ്ങളും ഭേദഭാവനകളുമററു് സമസ്തജനങ്ങളും ഐകമത്യത്തോടും സൗഭ്രാത്രത്തോടുംകൂടി യോഗക്ഷേമം കൈവരുത്തുവാൻ സഹായിക്കുന്ന ധമ്മങ്ങളെ ഉപദേശിച്ചു് ഞങ്ങളെ അനുഗ്രഹിക്കണമെന്നു് അപേക്ഷിക്കുന്നു."

ഗുരുദേവൻ ഇങ്ങനെ കല്പിച്ചു:—

"വത്സന്മാരെ, നിങ്ങളുടെ ചോദ്യംകേട്ടു് നാം വളരെ സന്തോഷിക്കുന്നു. നിങ്ങളുടെ അഭിപ്രായത്തോടും നാം യോജിക്കുന്നു. ഈവക ദോഷങ്ങളെക്കുറിച്ചു ചിന്തിക്കുവാനും അവയ്ക്കു് ഒരു പരിഹാരമാഗ്ഗം കണ്ടുപിടിക്കുവാനുമായി നാം നമ്മുടെ ജീവിതം സമപ്പിച്ചിരിക്കുകയാണു്. നിങ്ങളുടെ ചോദ്യങ്ങൾക്കു മറുപടി പറയാം".

"അറിയേണ്ടതായി ഒന്നു് ഉണ്ടെങ്കിൽ അതു് ധമ്മമാണു്. അസങ്ഖ്യം വസ്തുതകൾ നമ്മെ വലയം ചെയ്യുന്നുണ്ടു്. അവയിൽ ധമ്മം ഏതു് എന്നു നാം ചിന്തിച്ചു കണ്ടുപിടിക്കേണ്ടതാണു്. അനുഷ്ഠിക്കപ്പെടേ

ണ്ടതും ഉപദേശിക്കപ്പെടേണ്ടതും ധർമ്മംതന്നെ. എന്തു കൊണ്ടെന്നാൽ ലോകപ്രവർത്തകമായ വസ്തു ധർമ്മ മാണ്.

സുഖജനകമായ വസ്തുവാണ് ധർമ്മം. ആരോഗ്യം മുതൽ സ്വർഗ്ഗപ്രാപ്തിവരെയും ശാശ്വതസുഖമാകുന്ന മോക്ഷവും ഏതുകൊണ്ട് ഉണ്ടാകുമോ അതാണ് ധർമ്മം. ദുഃഖജനകമായ വസ്തുവാണ് അധർമ്മം. രോഗം ദാരിദ്ര്യം മുതലായവതൊട്ട് ജന്മജരാമരണാദികളായ മഹാ ദുഃഖങ്ങൾവരെ അധർമ്മത്തിൻെറ ഫലങ്ങളാണ്. അതു കൊണ്ട് ദുഃഖം ഒഴിക്കുകയും സുഖം നേടുകയും ചെയ്യ ണമെന്ന് ആഗ്രഹമുള്ളവർ അധർമ്മത്തെ ഒഴിച്ചുവിട്ട് ധർമ്മത്തെമാത്രം സമാശ്രയിക്കേണ്ടതാണ്. അല്ലയോ ശുദ്ധാത്മാക്കളെ, ലോകസേവനമാണല്ലൊ നിങ്ങളുടെ കൃത്യം. അതുകൊണ്ട് ധർമ്മം ഏതെന്നും അധർമ്മം ഏതെന്നും നിങ്ങൾ സ്പഷ്ടമായി ധരിച്ചിരിക്കേണ്ടതുണ്ട്.

"ധർമ്മത്തിൻെറ മാഹാത്മ്യം പറഞ്ഞാൽ ഒടുങ്ങുന്ന തല്ല. ഈ ജഗത്ത് ധർമ്മത്തിൽനിന്നും ഉണ്ടായി ധർമ്മ ത്തിൽ നിലനിന്ന് ധർമ്മത്തിൽ വിലയംപ്രാപിക്കുക യാണ ചെയ്യുന്നതു്. അതുകൊണ്ട് ജഗത്ത് ധർമ്മാത്മക മായ ഒന്നാണെന്നു നമുക്കു തീരുമാനിക്കാം. ചരങ്ങൾ അചരങ്ങൾ എന്നു ജഗത്തിനു രണ്ടുവിഭാഗങ്ങൾ ഉണ്ട്. വിശേഷജ്ഞാനം ഉള്ളതുകൊണ്ട് ചരങ്ങളിൽവച്ച് ഏററവും ശ്രേഷ്ഠന്മാർ മനുഷ്യരാണ്.

---

രണ്ടാം അദ്ധ്യായം

# ജാതിമതാദികളുടെ ഏകത്വം

മനുഷ്യർ വിഭിന്നങ്ങളായ അനേകം ജാതികളിൽ പെട്ടവരാണെന്നു് അവർ വിചാരിക്കുന്നു. ആ വിചാരം തെററാണു്. മനുഷ്യർക്കു് ഒരു ജാതിയേ ഉള്ളു. അവർ ഒരേ ഒരു ജാതിയിൽപ്പെട്ടവരാണു്. മനുഷ്യരുടെ ഇടയിൽ ഇന്നു് അനേകം സ്ഥാപിതമതങ്ങൾ ഉണ്ടല്ലോ. അവയും പരസ്പരം വിഭിന്നങ്ങൾ എന്നാണു് ജനങ്ങൾ ധരിച്ചിരിക്കുന്നതു്. ആ ധാരണയും തെററാണു്. ആ മതങ്ങൾ സാരാംശത്തിൽ ഒന്നുതന്നെയാണു്. അതു കൊണ്ടു് മനുഷ്യർ എല്ലാം ഒരേ ഒരു മതത്തിൽപ്പെട്ടവർ എന്നു പറയാം. അതുപോലെ പരസ്പരഭിന്നന്മാരായ ഈശ്വരന്മാരെ തങ്ങൾ ആരാധിക്കുന്നു എന്നു ജനങ്ങൾ കരുതുന്നു. ആ കരുതലും ശരിയല്ല. ഈശ്വരൻ സത്യത്തിൽ ഒന്നുമാത്രമേയുള്ളു. ഏകനായ ഈശ്വരനു പല നാമങ്ങളും പല രൂപങ്ങളും കല്പിച്ചിരിക്കുകയാണു്. മനുഷ്യരുടെ ഉത്പത്തിയും ഒരേപ്രകാരത്തിൽത്തന്നെ ഇരിക്കുന്നു. അവരുടെ ആകൃതിക്കും അത്യന്തം സാരൂപ്യം ഉണ്ടു്. അതുകൊണ്ടു് "ഒരുജാതിയൊരുമതമൊരു ദൈവം മനുഷ്യനു് ഒരുയോനിയൊരാകാരമൊരുഭേദവുമില്ലിതിൽ" എന്ന നമ്മുടെ അഭിപ്രായം രേഖപ്പെടുത്തുകയും ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലുംപോയി പ്രസ്താവിക്കുകയും ചെയ്തുകൊള്ളുവിൻ!

## മൂന്നാം അദ്ധ്യായം

# ജാതി

അനേകം വ്യക്തികളിൽ സമാനമായി ഇരിക്കുന്ന ഒരു നിത്യധൎമ്മമാണു് ജാതി. ആ വ്യക്തികളെ മററുള്ളവയിൽനിന്നു വേർതിരിച്ചു് അറിയുവാൻ ആ ധൎമ്മം സഹായിക്കണം. ആ വ്യക്തികളിൽ ഉണ്ടാകാതെയിരിക്കുക, ആ വ്യക്തികളിൽ എല്ലാററിലും ഉണ്ടായിരിക്കുക, ആ വ്യക്തികളെ ഒഴിച്ചു് മറെറങ്ങും ഉണ്ടാകാതിരിക്കുക എന്നീ സ്വഭാവങ്ങളും ആ ധൎമ്മം ഉൾക്കൊള്ളണം. എന്നാൽ മാത്രമേ ഒരു ധൎമ്മത്തെ ജാതി എന്നു പറയാവൂ. ഗോക്കളെ സംബന്ധിച്ചിടത്തോളം ഇത്തരം ജാതി ഗോത്വമാണു്. അതു് ഗോവ്യക്തികളിൽ എല്ലാററിലും സമാനമായി വൎത്തിക്കുന്നു. ആ ധൎമ്മം ഗോക്കളിൽ സൎവ്വത്ര ഉണ്ടെന്നുമാത്രമല്ല; ഗോക്കളല്ലാത്ത ഒന്നിലും ഉണ്ടായിരിക്കുന്നതുമില്ല. അതുപോലെ മനുഷ്യരെ മററുള്ള ജീവികളിൽനിന്നും വേർതിരിച്ചറിയുവാൻ സഹായിക്കുന്നതും മനുഷ്യരിൽ സാൎവ്വത്രികമായി നിലകൊള്ളുന്നതും മനുഷ്യരല്ലാത്തവരിൽ ഇല്ലാത്തതുമായ മനുഷ്യത്വം എന്ന നിത്യധൎമ്മമാണു് മനുഷ്യരുടെ ജാതി.

ബ്രാഹ്മണത്വം ക്ഷത്രിയത്വം വൈശ്യത്വം മുതലായവ മനുഷ്യരുടെ ജാതികളാണെന്നും അങ്ങനെ മനു

ഷ്യർ അനേകജാതികളിൽപ്പെട്ടവരാണെന്നും സാമാന്യമായി ഒരു ധാരണ ഉണ്ടു്. അതു് തെററാണു്. ചില ആചാരങ്ങളും വേഷങ്ങളും കൈക്കൊള്ളുന്നവരെ ബ്രാഹ്മണർ എന്നും വേറെ ചില ആചാരങ്ങളും വേഷങ്ങളും കൈക്കൊള്ളുന്നവരെ ക്ഷത്രിയരെന്നും മററും വ്യവഹരിക്കുകയാണു്. പ്രത്യേകമുള്ള ആ ആചാരങ്ങളും വേഷങ്ങളും നിലനില്ക്കുന്ന കാലത്തോളം മാത്രമേ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നും മററുമുള്ള സംജ്ഞകൾ അതതുജനതയ്ക്കു് യോജിക്കുകയുള്ളു. ആ സംജ്ഞകളുടെ അത്ഥംതന്നെ അതിനു തെളിവാണു്. ആ ആചാരങ്ങളും വേഷങ്ങളും മാറുന്നതും മാററാവുന്നതും ആകയാൽ ആ സംജ്ഞകളും മാററമുള്ളതായി വരും. അതുകൊണ്ടു് ബ്രാഹ്മണത്വം മുതലായ ധമ്മങ്ങൾ യൗഗികങ്ങളും അനിത്യങ്ങളുമെന്നു വന്നുചേരുന്നു. അതിനാൽ അവയെ ജാതികളായി എണ്ണുവാൻ പാടില്ല.

സ്ത്രീപുരുഷവ്യക്തികൾചേന്നു സന്തത്യുത്പാദനം നടത്തുന്നപക്ഷം—നടത്തുവാൻ സാദ്ധ്യമാകുന്നപക്ഷം അവർ ഒരേ ജാതിക്കാർ ആണു് എന്നു പറയാം. പക്ഷിമൃഗാദികളായ ജീവികളിൽ ഈ സ്വഭാവം വ്യക്തമായിക്കാണാം. ഭിന്നജാതികളിൽപ്പെട്ട ജന്തുക്കൾ തമ്മിൽ ഇണചേരുകയോ സന്തത്യുത്പാദനം നടത്തുകയോ ചെയ്യാറില്ല. ബാഹ്യങ്ങളായ അല്പം ചില വ്യത്യാസങ്ങൾ ഉണ്ടായാലും ജന്തുക്കൾ ഇണചേന്നു് സന്ത

ത്പത്പാദനം നടത്തുന്നതായാൽ അവയെ ഒരേ ജാതിയിൽപ്പെട്ടതു് എന്നു് കണക്കാക്കാം.

"പുണർന്നുപെറുമെല്ലാമൊ-
രിനമാം, പുണരാത്തതു്
ഇനമല്ലിനമാമിങ്ങൊ-
രിണയൊന്നൊത്തുകാണ്മതും."

എന്ന ഈ നിയമം അനുസരിച്ചു മനുഷ്യസമുദായത്തെ പരിശോധിക്കുന്നപക്ഷം മനുഷ്യർ ഒന്നാകെ ഒരുജാതിയിൽപ്പെട്ടവർ എന്നു തീരുമാനിക്കാം. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നു തുടങ്ങിയ പേരുകളാൽ അറിയപ്പെടുന്ന മനുഷ്യവിഭാഗങ്ങളിൽ ഉൾപ്പെട്ട സ്ത്രീപുരുഷന്മാർ തമ്മിൽ മിഥുനധർമ്മം അനുഷ്ഠിക്കുന്നപക്ഷം സന്തത്യുത്പാദനം നടക്കുന്നതാണു്. അതുകൊണ്ടു് അവർ ഒരേ ജാതിക്കാർ തന്നെ. ഈ തത്വത്തിനു് വിപരീതമായി ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ തുടങ്ങിയവർ വിഭിന്നജാതികളിൽപ്പെട്ടവർ എന്ന ധാരണയും വ്യവഹാരവും അജ്ഞാനത്തിൽനിന്നു് ഉടലെടുത്തവ എന്നേ പറയുവാൻ വഴികാണുന്നുള്ളു.

ശരീരത്തിൻെറ നിറം, തരം, സ്വരം, ഗന്ധം മുതലായവ ജാതിഭേദത്തെ കാണിക്കുമെന്നു ചിലർ പറയുന്നു. ആ അഭിപ്രായവും തെററാണു്. അവരുടെ കണക്കിൻ

പ്രകാരം ഒരേ ജാതിയിൽപ്പെട്ട വ്യക്തികളിൽത്തന്നെ ശരീരത്തിൻെറ നിറവും തരവും സ്വരാദികളും വേറുവേറായി കാണപ്പെടുന്നു. വിഭിന്നജാതികളിൽപ്പെട്ട ജീവികളുടെ ശരീരത്തിൻെറ നിറവും തരവും സ്വരാദികളും പരസ്പരം വിഭിന്നങ്ങൾ ആയിരിക്കുമെന്നതിൽ സംശയമില്ല. എന്നാൽ ഈ വകഭേദങ്ങൾ അല്പമായി നില നിന്നാലും "പുണർന്നുപെറുമെല്ലാമൊരിനമാം..." എന്ന ഈ ലക്ഷണം കാണപ്പെടുന്നപക്ഷം ആ ജീവികൾ ഒരേ ജാതിയിൽപ്പെട്ടവരെന്നു പറയാം. അതുകൊണ്ടു് മനുഷ്യസമുദായങ്ങൾ ദേശഭേദംകൊണ്ടും മററും ശരീരത്തിൻെറ നിറം തരം മുതലായവ വ്യത്യാസപ്പെട്ടിരുന്നാലും തത്വമനുസരിച്ച് ഒരേ ജാതിയിൽപ്പെട്ടവർ എന്നതാണു് സത്യം.

ഓരോ ജാതിയിൽപ്പെട്ട ജീവികളും അതതു ജാതിയിൽ പ്പെട്ട മററു ജീവികളെക്കാണുമ്പോൾത്തന്നെ സ്വയംമനസ്സിലാക്കുന്നു. ഓരോ ജീവിയുടേയും ശരീരം തന്നെ അതതിൻെറ ജാതിയെ പ്രകാശിപ്പിക്കുന്നു എന്ന വസ്തുതയാണു് അതിൽനിന്നും തെളിയുന്നതു്. മനുഷ്യനും മറെറാരു മനുഷ്യനെക്കണ്ടാൽ മനുഷ്യത്വമെന്ന സ്വന്തം ജാതിയിൽപ്പെട്ട മനുഷ്യനാണു് അവൻ എന്നു മനസ്സിലാക്കുന്നുണ്ടു്. ഒരുവനെക്കണ്ടാൽ അവൻ ബ്രാഹ്മണനോ, ക്ഷത്രിയനോ ശൂദ്രനോ എന്നൊക്കെ അറിയുവാൻ പ്രയാസമാണു്. ബ്രഹ്മണത്വം ക്ഷത്രി

യത്വം മുതലായവ ജാതിയല്ല എന്നതാണു് അതിനു കാരണം. അതുകൊണ്ടു് മററു ജീവികളെപ്പോലെ നമുക്കും സ്വന്തം സഹോദരന്മാരുടെ ജാതികണ്ടാൽ അറിയാമെന്നതുകൊണ്ടു് അതിനപ്പുറം അതിനെക്കുറിച്ചു ചോദിക്കുന്നതു ശരിയല്ല.

"ഇനമാന്നുടൽ താൻ തൻെറ
ഇനമേതെന്നു ചൊല്കയാൽ
ഇനമേതെന്നു കേൾക്കില്ല
നിനവും കണ്ണുമുള്ളവർ."

"പേരൂരുതൊഴിലുമ്മൂന്നും
പോരുമായതു കേൾക്കുക
ആരു നീയെന്നു കേൾക്കേണ്ട
നേരുമെയ്യന്നെ ചൊല്കയാൽ."

തൊഴിൽ, ദേശം, ഭാഷ മുതലായവയെ അടിസ്ഥാനമാക്കി ചില സംജ്ഞകൾ ചില ജനസമുദായങ്ങൾക്കു പറയപ്പെട്ടു എന്നുവരാം. ബുദ്ധിശൂന്യന്മാരായ ജനങ്ങൾ ആ സംജ്ഞയെ ജാതിയായി സങ്കല്പിക്കാറുണ്ടു്. എന്നാൽ തത്വമറിയാവുന്ന വിവേകികൾ അങ്ങനെ ചെയ്യാറില്ല.

നമ്മുടെ പ്രതീതിയിൽ ഉണ്ടെന്നു തോന്നുന്ന സകല പദാർത്ഥങ്ങളുടെയും മൂലകാരണം അതതുകളിൽ അടങ്ങി

യിരിക്കുന്ന ജാതി—സാമാന്യമാണു് എന്ന വസ്തുത നാം സൂക്ഷ്മമായി ധരിക്കേണ്ടതാണു്. ആ ജാതി, ഗോവിൽ ഗോത്വവും, വാനരങ്ങൾ വാനരത്വവും, പികത്തിൽ പികത്വവുംപോലെ മനുഷ്യനിൽ മനുഷ്യത്വം മാത്രമാണു്. ഇതിൽനിന്നും ഭൂമുഖത്തുള്ള സകല മനുഷ്യരുടേയും ജാതി ഒന്നാണെന്നും വേഷഭേദമോ ഭാഷാഭേദമോ ദേശഭേദമോകൊണ്ടു് അതു് അനേകമെന്നോ പരസ്പരം ഭിന്നമെന്നോ ധരിക്കരുതെന്നും സിദ്ധിക്കുന്നു. അതിനാൽ സകലമനുഷ്യരും അവർ ഒരേ ഒരു ജാതിയിൽപ്പെട്ടവരാണു് എന്ന സത്യത്തെ സമാദരിച്ചു് സാഹോദര്യത്തോടും സമഭാവനയോടും അന്യോന്യം സ്നേഹവിശ്വാസങ്ങളോടുംകൂടി മാത്സര്യരഹിതന്മാരായി വർത്തിക്കണം എന്നാണു് നമ്മുടെ ഉപദേശം.



## നാലാം അദ്ധ്യായം

## മതം

ഒരേ മതത്തിൽപ്പെട്ടവരാണ് മനുഷ്യർ എല്ലാം എന്നു നാം പ്രസ്താവിച്ചിട്ടുണ്ടല്ലോ. വിഭിന്നങ്ങൾ എന്നു ധരിക്കപ്പെട്ടിരിക്കുന്ന ആ മതങ്ങളുടെ ഐകമത്യം എങ്ങനെ സംഗതമാകും എന്നു വിവരിച്ചുപറയാം. മതം എന്ന പദത്തിനു് അഭിപ്രായം എന്നാണു് അർത്ഥം. അറിവു് അനുഷ്ഠാനം അനുഭവം എന്നീ കാര്യങ്ങളെക്കുറിച്ചുള്ള മഹാത്മാക്കളുടെ അഭിപ്രായംതന്നെയാണു് മതം. സുഖമായിക്കഴിയണം എന്നാണല്ലോ മനുഷ്യസാമാന്യത്തിന്റെ പൊതുവായ ആഗ്രഹം. ഈ ആഗ്രഹം സഫലമാക്കുക എന്നതിലാണു് മനുഷ്യരുടെ യത്നങ്ങൾ മുഴുവൻ കേന്ദ്രീകരിച്ചിരിക്കുന്നതു്. ഈ കാര്യത്തിൽ മനുഷ്യനെ സഹായിക്കുക എന്നതാണു് മതങ്ങളുടെ ഉദ്ദേശ്യം. ഏതു മാർഗ്ഗത്തിൽ സഞ്ചരിച്ചാൽ ഏതുതരം കാര്യങ്ങൾ കൈക്കൊണ്ടാൽ സുഖമായിക്കഴിയാം എന്നു് ഓരോ മതവും മനുഷ്യനു് നിർദ്ദേശങ്ങൾ നല്കുന്നു. ഓരോ മതസ്ഥാപകനും സ്വന്തം ജീവിതംകൊണ്ടും ആ വസ്തുത തെളിയിച്ചിട്ടുണ്ടു്. ഈ അംശത്തിൽ ഇന്നു് ജനതാമദ്ധ്യത്തിൽ നിലനില്ക്കുന്ന സ്ഥാപിതമതങ്ങളുടെ എല്ലാററിന്റേയും സ്വരൂപവും സ്വഭാവവും ഒന്നുതന്നെയാണു്.

ചഞ്ചലവും അനിത്യവും ദുഃഖമയവും ആയ ഈ ജഗത്തിനുമേലായി സ്ഥിരവും നിത്യവും ആനന്ദമയവും ആയ ഒരു വസ്തുതത്വത്തേയോ അവസ്ഥാവിശേഷത്തേയോ എല്ലാമതങ്ങളും ഉദ്ഘോഷണംചെയ്യുന്നു. അതിനെ അറിയുകയും പ്രാപിക്കുകയും ചെയ്യുക എന്നതാണ് പരമമായ പദമെന്നും അവർ സിദ്ധാന്തിക്കുന്നു. എന്നാൽ ആ തത്വത്തെ പ്രതിപാദിക്കുന്ന വിധവും ആ ലക്ഷ്യം നേടുന്നതിനായി നിർദ്ദേശിച്ചിട്ടുള്ള മാർഗ്ഗങ്ങളും ഓരോ മതത്തിലും ഓരോതരത്തിലാണ് കാണപ്പെടുന്നതു്. അതുകൊണ്ടു് അവിടവിടെയുള്ള പർവ്വതങ്ങളിൽനിന്നും പുറപ്പെട്ടു് ഒരേ സമുദ്രംപ്രാപിച്ചു് ഒന്നായിത്തീരുന്ന നദികളെപ്പോലെയാണ് മതങ്ങളുടേയും സ്ഥിതി. അതതുകാലത്തു് അന്യദേശത്തു് ആവിർഭവിച്ചിട്ടുള്ള മഹാത്മാക്കളായ ആചാര്യന്മാരിൽനിന്നും ഉദിച്ചുപൊങ്ങി വിചിത്രങ്ങളായ പ്രസ്ഥാനവിശേഷങ്ങളിൽക്കൂടിയാണ് മതങ്ങൾ ജനതാമദ്ധ്യത്തിൽ പരന്നതെങ്കിലും ആസ്തിക്യം പ്രാപ്യം ഉദ്ദേശ്യം എന്നീ കാര്യങ്ങൾ അവയ്ക്കു് സമാനങ്ങൾ ആയിരിക്കുന്നതിനാൽ അവ ഒന്നുതന്നെ എന്നു പറയാവുന്നതാണ്.

മഹമ്മദീയരും ക്രൈസ്തവന്മാരും ജൈനന്മാരും ബൗദ്ധന്മാരും മററു മതസ്ഥരും മതം ഒന്നേയുള്ളു എന്നു വാദിക്കുന്നവരാണ്. മതം ഒന്നേയുള്ളു എന്നു സ്ഥാപിക്കുവാനാണ് ആ മതങ്ങൾ ആവിർഭവിച്ചതുതന്നെയും.

അതുകൊണ്ടു് "മതം ഒന്നേയുള്ളു" എന്ന അഭിപ്രായത്തിൽ എതിരു് ഉണ്ടാകാവതല്ല.

സമാനധമ്മങ്ങൾ ഉള്ള വസ്തുക്കളെ ഒരു ഇനത്തിൽപ്പെട്ടവ എന്നു നാം കണക്കാക്കുന്നു. ഇതു മതമാണു് എന്നു വ്യവഹരിക്കത്തക്കവിധം ഓരോ മതത്തിലും നില നില്ക്കുന്ന മുഖ്യധമ്മങ്ങൾ ഒന്നുതന്നെയാണു് അതു കൊണ്ടു് മതങ്ങൾക്കു് ഒരു ഏകത്വം ഉണ്ടു് എന്ന തത്ത്വം ആക്കു നിഷേധിക്കുവാൻകഴിയും? മനുഷ്യക്കു് സുഖം ഉണ്ടാകുമാറു് സുഖജനകങ്ങളായ ധമ്മങ്ങളെ പ്രതിപാദിക്കുക എന്നതാണു് എല്ലാ മതങ്ങളുടേയും സ്വഭാവമെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇവിടെ പ്രതിപാദ്യങ്ങൾ ഒന്നായിരിക്കുന്നതിനാൽ പ്രതിപാദകവും ഒന്നെന്നുതന്നെ നിശ്ചയിക്കാം.

മനുഷ്യർ ഒരേഒരു ജാതിയിൽപ്പെട്ടവരാണെന്നു സ്ഥാപിച്ചുകഴിഞ്ഞു. മനുഷ്യർ ഒരു ജാതിയിൽപ്പെട്ടവരാണെങ്കിൽ അവരുടെ നന്മയെ ലാക്കാക്കിനില്ക്കുന്ന ധമ്മ പ്രതിപാദകങ്ങളായ മതങ്ങളും ഒന്നുതന്നെയായിരിക്കണം. എന്നാൽ ജാതി അനേകമെന്നു ധരിച്ചിരിക്കുന്നതുപോലെ മതവും അനേകമെന്നു സാധാരണക്കാർ തെററിദ്ധരിച്ചിരിക്കുകയാണു്.

"മമ വർത്മാനുവത്തന്തേ മനുഷ്യാഃ
പാത്ഥ, സവ്വശഃ" എന്നൊരു ഗീതാവാക്യം ഉണ്ടു്.

അല്ലയോ പാൎത്ഥ, മനുഷ്യർ എല്ലാം എൻെറ മാൎഗ്ഗത്തെ തന്നെയാണു് അനുവൎത്തിക്കുന്നതു് എന്നാണു് അതിൻെറ അൎത്ഥം. യോഗക്ഷേമത്തിനുവേണ്ടി ഈശ്വരനിൎദ്ദിഷ്ടമായ ഒരേ മാൎഗ്ഗത്തിലൂടെയാണു മനുഷ്യരുടെ സഞ്ചാരം എന്ന ഈ ആശയവും മതങ്ങൾ എല്ലാം ഒന്നു തന്നെഎന്നു തെളിയിക്കുന്നു.

മതങ്ങളുടെ എല്ലാററിൻേറയും സിദ്ധാന്തം ഒന്നാണു് എന്ന വസ്തുത മൂഢന്മാർ മനസ്സിലാക്കുന്നില്ല. അവർ ആനയെക്കണ്ട അന്ധന്മാരെപ്പോലെ ഏകദേശജ്ഞാനം വെച്ചുകൊണ്ടു് പരസ്പരം വാദിക്കുകയാണു്. ഒരിക്കൽ നാലു് അന്ധന്മാർകൂടി ആനയെ കാണുവാൻപോയി. അവർ ആനയെ സമീപിച്ചു. ഒരുവൻ ആനയുടെ ഒരു കാലിലാണു് പിടിച്ചതു്. നല്ലപോലെ കാലിൽ തടവിയശേഷം അവൻ കൃതാൎത്ഥതയോടെ പിൻവാങ്ങി. മററൊരുവൻ ആനയുടെ തുമ്പിക്കൈയ്യും വേറൊരുവൻ ചെവിയും അപരൻ വാലുമാണു് പിടിച്ചതു്. അവരും അതാതു് അവയവങ്ങളെ പരിശോധിച്ചശേഷം ആനയെപ്പററി മനസ്സിലാക്കി എന്ന ധാരണയോടെ മടങ്ങി. അന്ധന്മാർ നാലുപേരും ഒരിടത്തു് സമ്മേളിച്ചിരുന്നുകൊണ്ടു് അവരുടെ അനുഭവങ്ങളെ വൎണ്ണിക്കുവാൻ ആരംഭിച്ചു. ആനയുടെ കാലു മാത്രം പരിശോധിച്ചു പോന്നവൻ ആന ഉരൽപോലെ ഇരിക്കുന്നു എന്നു പ്രസ്താവിച്ചു. ആനയുടെ തുമ്പിക്കൈയ്യിൽപിടിച്ചവൻ

ആന തൂണുപോലെയുള്ള ഒന്നാണ് എന്ന് അഭിപ്രായ പ്പെട്ടു. ആനയുടെ ചെവി തൊട്ടുനോക്കിയവൻ ആന മുറത്തിന്റെ ആകൃതിയുള്ള ഒരു ജീവി എന്നാണ് വാദി ച്ചതു്. ആനയുടെ വാലിൽപിടിച്ച് പരിശോധന നട ത്തിയ നാലാമൻ ആന ചൂലുപോലെതന്നെ ഇരിക്കുന്നു എന്ന് ഉദ്ഘോഷിച്ചു. ഓരോരുത്തരുടേയും അഭി പ്രായം മററു് മൂന്നുപേരും ശക്തിയായി നിഷേധിച്ചു. വലിയ വാദമായി. അവക്ക് അവരവരുടെ പ്രത്യക്ഷാ നുഭവത്തെ വിശ്വസിക്കാതിരിക്കുവാൻ കഴിയുമോ?

പ്രത്യക്ഷാനുഭവത്തിനു് എതിരേ നില്ക്കുന്നതിനെ നിഷേധിക്കുവാൻ ആരാണു് മടിക്കുന്നതു്? ഇവിടെ ആ നയുടെ പരസ്പരവിരുദ്ധങ്ങളായ അവയവങ്ങളെ പ്രത്യ ക്ഷപ്പെടുത്തി അവയിൽ ഓരോന്നും ആന എന്നു തെററി ദ്ധരിച്ച അന്ധന്മാർ യഥാർത്ഥത്തിൽ ആന എന്തെന്നു് അറിഞ്ഞിട്ടില്ല. ആനയെപ്പററിയുള്ള അവരുടെ അ ജ്ഞാനം അങ്ങനെ തുടരുകയാണു്. തന്മൂലം അവർ ഭ്രമജ്ഞാനത്തിനു് അടിപെട്ടു് തെററായും പരസ്പരവിരു ദ്ധമായും വ്യവഹരിക്കുകയും വാദിക്കുകയും ചെയ്യുക യാണു്. മതത്തിന്റെ കാര്യ്യവും ഇതുപോലെതന്നെ. മതത്തിന്നും വിരുദ്ധങ്ങളായ നാനാഭാവങ്ങൾ ഉണ്ടു്. മതം എന്നാൽ എന്തു് എന്നറിയണം എന്ന ആഗ്രഹ ത്തോടുകൂടി മതത്തെ സമീപിക്കുന്നവർ മതത്തിന്റെ പരസ്പരവിരുദ്ധങ്ങളായ നാനാഭാവങ്ങളിൽ ഓരോന്നിനെ

ഇതാണു് മതം എന്ന തെററിദ്ധരിച്ചുകൊണ്ടു് മടങ്ങുകയാണു്. അവർ മതം എന്തെന്നു് വാസ്തവത്തിൽ മനസ്സിലാക്കിയിട്ടല്ല. അത്തരക്കാർ സമ്മേളിച്ചാൽ മതത്തെ സംബന്ധിച്ചുള്ള പരസ്പരവിരുദ്ധങ്ങളായ വാദങ്ങൾ അറുതിവരാത്തമട്ടിൽ ആരംഭിക്കുകയായി. മതത്തെപ്പററിയുള്ള അജ്ഞാനവും തന്മൂലമുള്ള ഭ്രമവുമാണു് ഈ വിരുദ്ധവാദങ്ങൾക്കു് കാരണമാകുന്നതെന്നു സ്പഷ്ടം. ഓരോ അന്ധനും ആനയെപ്പററി പൂർണ്ണമായ അറിവുണ്ടായിരുന്നെങ്കിൽ അവക്കു് തമ്മിൽ ഒരു വിവാദം ഉണ്ടാകുമായിരുന്നില്ല. അതുപോലെ മതങ്ങളെ സംബന്ധിച്ചു് പൂർണ്ണമായ അറിവു് നേടുന്നപക്ഷം അവ സാരാംശത്തിൽ ഏകരൂപങ്ങളെന്ന തത്വം ഗ്രഹിക്കുവാനും മതവിഷയകങ്ങളായ വിരുദ്ധവാദങ്ങളേയും കലഹങ്ങളേയും അവസാനിപ്പിക്കുവാനും സാധിക്കും. അതുകൊണ്ടു്—

“പലമതസാരവുമേകമെന്ന പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തിപറഞ്ഞു പാമരന്മാ-
രലവതുകണ്ടലയാതമർന്നിടേണം.”

എന്നും,

“സകലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു

ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർന്നിടേണം."

എന്നും,

"പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടി-
ന്നൊരുമതവും പൊരുതാലൊടുങ്ങുവീല;
പരമതവാദിയതോർത്തിടാതെ പാഴേ
പൊരുതു പൊലിഞ്ഞിടുമെന്നബുദ്ധിവേണം."

എന്നും നിങ്ങൾ ലോകത്തിൻെറ എല്ലാഭാഗങ്ങളിലു-മെത്തി ഉദ്ഘോഷണം ചെയ്യുവിൻ!

---

## അഞ്ചാമദ്ധ്യായം

---

# ഈശ്വരൻ

**ഈ** ലോകം ആകപ്പാടെ ഉണ്ടായി വളൎന്നു നശിക്കുന്ന ഒരു കാൎയ്യവസ്തുവാണു്. കാൎയ്യം കാരണംകൂടാതെ ഉണ്ടാകാറില്ല. അതുകൊണ്ടു് ജഗത്തായ കാൎയ്യവസ്തുവിനും ഒരു കാരണം ഉണ്ടായിരിക്കണം. ജഗത്തിൻെറ സ്വരൂപം അത്യത്ഭുതകരമാണു്. ചിന്തിക്കുവാൻപോലും കഴിയാത്ത ഒരു ആകൃതിയും പ്രകൃതിയുമാണു് അതിനു് ഉള്ളതു്. ദേശം കാലം നിമിത്തം ക്രിയാഫലം എന്നിവയിൽ പ്രകാശിക്കുന്നവിധം വ്യക്തമായ ഒരു നിയമത്തിനു വിധേയമായിട്ടാണു് കൎത്താക്കളും ഭോക്താക്കളുമായി അനേകായിരംകോടി ജീവികൾ തിങ്ങുന്ന ഈ ജഗത്തു് നിലനില്ക്കുന്നതു്. അതുകൊണ്ടു് ഈ ജഗത്തിൻെറ കാരണം സൎവ്വജ്ഞത്വവും സൎവ്വശക്തത്വവും ആയ ഒന്നായിരിക്കണം. ആ ഈ ജഗത്കാരണമാണു് ഈശ്വരൻ.

തത്ത്വാന്വേഷണനിഷ്ണാതന്മാരും ലോകാനുഗ്രഹതത്പരന്മാരും ആയ മഹൎഷീശ്വരന്മാർ നിൎമ്മിച്ചിട്ടുള്ള ഉപനിഷത്തുകൾ ജഗത്തില്ലെന്നും ഈശ്വരൻമാത്രമേയുള്ളുവെന്നും ഈശ്വരൻ ഒന്നേയുള്ളുവെന്നും ഉദ്ഘോഷിക്കുന്നു.

ഈശ്വരൻ നിത്യനും സത്യസ്വരൂപനുമാണെന്നു് എല്ലാ ഈശ്വരവാദികളും ഒരുപോലെ സമ്മതിക്കുന്നു.

അങ്ങിനെയാണെങ്കിൽ ഏകനായ ഈശ്വരനല്ലാതെ രണ്ടാമതായി മറ്റൊന്ന് പരമാർത്ഥത്തിൽ ഉണ്ടായിരിക്കുവാൻ ഇടയില്ല. എന്തുകൊണ്ടെന്നാൽ രണ്ടാമത്തു് ഒന്നോടുകൂടിയ വസ്തു പ്രാദേശികവും പരിച്ഛിന്നവും ആയിരിക്കും. അത്തരമൊന്ന് സാവയവം എന്നു വന്നു ചേരും. സാവയവമായ വസ്തു ഉണ്ടായതായിരിക്കും. ഉണ്ടായ വസ്തു അനിത്യവും അസത്യവുമാകാതെ തരമില്ല. അതുകൊണ്ടു് ഈശ്വരൻ നിത്യനാണെങ്കിൽ—നശിക്കാത്തവനാണെങ്കിൽ—ഈശ്വരൻ ഏകൻതന്നെ എന്ന് സമ്മതിക്കേണ്ടിവരും.

ഈശ്വരൻ ഉണ്ടു് എന്നു സമ്മതിച്ചിട്ടുള്ള എല്ലാ മതക്കാരും ഈശ്വരൻ ഒന്നേയുള്ളൂ എന്നുകൂടി സമ്മതിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഈശ്വരന്റെ ഏകത്വം സർവ്വസമ്മതംതന്നെ. ഭാഷാഭേദംകൊണ്ടും സാക്ഷാത് കൃതമായ ഭാവഭേദംകൊണ്ടും ഉണ്ടായിട്ടുള്ള നാമഭേദങ്ങളാൽ ഈശ്വരനു ഭേദം ഉണ്ടാകുന്നതല്ല. അതുകൊണ്ടു് നാം ആരാധിക്കുന്ന ഈശ്വരനെത്തന്നെയാണു് ലോകത്തിലുള്ള എല്ലാ ആരാധകന്മാരും ആരാധിക്കുന്നതെന്നും നാം ആരാധിക്കുന്ന ഈശ്വരനെ ആരാധിക്കുന്നവരുടെ നേരേ നമുക്കു തോന്നുന്ന മമത എല്ലാ ഈശ്വരാരാധകന്മാരുടേയും നേരേയും നമുക്കു തോന്നേണ്ടതാണെന്നും നിങ്ങൾ മനസ്സിലാക്കണം.

---

## ആറാം അദ്ധ്യായം

---

# സാമാന്യധർമ്മങ്ങൾ

കാലദേശഭേദമില്ലാതെ സർവ്വജനങ്ങളും സമാനമായി അംഗീകരിക്കുകയും അനുഷ്ഠിക്കുകയും ചെയ്യേണ്ട ധർമ്മങ്ങളാണ് അഹിംസയും സത്യവും അസ്തേയവും അവ്യഭിചാരിത്വവും മദ്യവർജ്ജനവും. ഇവയിൽ ഓരോന്നിനേയും കുറിച്ച് നാം വിശദമായി പ്രസ്താവിക്കാം.

## 1 അഹിംസ:

എല്ലാ ധർമ്മങ്ങളിലുംവെച്ച് ഏററവും മുഖ്യമായ ഒന്നാണ് അഹിംസ. ബുദ്ധൻ തുടങ്ങിയ മഹാത്മാക്കൾ ഈ ധർമ്മം കൊണ്ടാണ് പരമപദംപ്രാപിച്ചതു്. മനസ്സുകൊണ്ടോ വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ ഒരു പ്രാണിക്കും ഒരു ഉപദ്രവവും ഉണ്ടാക്കാതെയിരിക്കുക എന്നതാണ് അഹിംസ.

എല്ലാ ധർമ്മങ്ങളും അഹിംസയിൽ അന്തർഭവിക്കുന്നു. അതുപോലെ അധർമ്മങ്ങൾ മുഴുവൻ ഹിംസയിലും അന്തർഭവിക്കുന്നു. അഹിംസാവ്രതം ശീലിച്ചു സിദ്ധിവരുത്തുന്നവരോട് എല്ലാ ജന്തുക്കളും അമ്മയോടെന്നപോലെ സ്നേഹാദരപൂർവ്വം പെരുമാറുന്നതാണ്.

## 2. സത്യം:-

ഉള്ളതു് ഏതോ അതാണു സത്യം. നല്ലതിനും നന്മയ്ക്കും ആധാരം സത്യം ആണു്. സത്യമാണു് ഈശ്വരൻ. ഈ ലോകംതന്നെ സത്യത്തിൽ അധിഷ്ഠിതമായി വർത്തിക്കുന്നു.

എല്ലായ്പ്പോഴും സത്യംതന്നെ പറയണം. ഒരിക്കലും കള്ളം പറയരുതു്. ത്രികരണങ്ങൾകൊണ്ടും സർവ്വദാ സത്യത്തെ സമാരാധിക്കുന്നവൻ യോഗിയെപ്പോലെ ശ്രേഷ്ഠനാണു്. സത്യവാൻ എന്തുപറഞ്ഞാലും അതു് പ്രത്യക്ഷത്തിൽ ഫലിക്കും.

## 3. അസ്തേയം:-

അന്യന്റെ ധനം മോഷ്ടിക്കുകയോ മോഷ്ടിക്കണമെന്നു് ആഗ്രഹിക്കുകയോ ചെയ്യാതിരിക്കുക എന്നതാണു് അസ്തേയം. സർവ്വസമ്പത്തുകളും അസ്തേയം ഉള്ളവനു് സ്വാധീനമാകും.

സ്തേയം (മോഷണം) സർവ്വവിധങ്ങളുമായ ആപത്തുകളേയും ക്ഷണിച്ചുവരുത്തും. ലൌകികജീവിതത്തിനു് ആധാരം ധർമ്മനിഷ്ഠയാണു്. ധർമ്മനിഷ്ഠയുള്ളവൻ എന്നു് ഒരു ജനസമ്മതി നേടിയവനുമാത്രമേ സമുദായത്തിൽ ജീവിക്കുവാൻ കഴിയൂ. ആ ജനസമ്മതിയേയും ബഹുമാ

നത്തെയും മോഷണം നശിപ്പിക്കും. മോഷ്ടാവിനെ ആരും ബഹുമാനിക്കുകയില്ല. അതുകൊണ്ടു് അസ്തേയം കൃത്യമായും അനുഷ്ഠിക്കേണ്ട ഒരു ധമ്മമാണ്. ത്രികരണങ്ങൾകൊണ്ടും മോഷണത്തെ വജ്ജിക്കുന്ന മഹാൻെറ മുമ്പിൽ ലോകം വിശ്വാസപൂർവം ആത്മസമപ്പണം തന്നെ ചെയ്യാറുണ്ടു്. നേരെമറിച്ചു് മോഷണവിഷം കൊണ്ടു് മലിനനായ മനുഷ്യാധമനെ ജനങ്ങൾ പേപ്പട്ടിയെപ്പോലെ ദൂരെ അകററിക്കളയും.

## 4. അവ്യഭിചാരം:-

പരസ്ത്രീകളെ അഭിലാഷപൂർവമോ ഉദ്ദേശ്യപൂർവമോ നോക്കുകയോ അവരുമായി സംഭാഷണത്തിൽ ഏപ്പെടുകയോ മററു വേഴ്ചകൾ പുലത്തുകയോ ചെയ്താൽ അതിനെ വ്യഭിചാരമെന്നുപറയും. വ്യഭിചാരം ഒരുവൻെറ സ്ഥാനം, മാനം, ധനം. ജ്ഞാനം എന്നിവയേയും സ്വന്തം കുലത്തേയും പ്രാണനെത്തന്നേയും അകാലത്തിൽ നശിപ്പിച്ചുകളയും. വ്യഭിചാരത്തെ ഉപാസിക്കുന്നവനു് പകലും ഇരുട്ടുതന്നെ. പ്രകൃതിദത്തമായ സൗഖ്യവും തന്മൂലം അവനു് അനുഭവിക്കുവാൻ കഴിവുണ്ടാകയില്ല.

സ്വഭാര്യയ്ക്കു് അന്യപുരുഷസംസഗ്ഗം എന്നതു് ഒരു പുരുഷനും സഹിക്കുന്ന കാര്യമല്ല. അതുകൊണ്ടു് ഇഹ

ത്തിലും പരത്തിലും നന്മവേണമെന്നു് ആഗ്രഹിക്കുന്ന വൻ വ്യഭിചാരത്തെ വർജ്ജിക്കേണ്ടതാണു്.

## 5. മദ്യനിഷേധം:-

മദിപ്പിച്ചു് ബുദ്ധിക്കു വൈകല്യമുണ്ടാക്കുന്ന ഏതു ദ്രവ്യവും മദ്യമാണു്. മദ്യം സ്വഭാവത്തിൽ വിഷം തന്നെ. അതുകൊണ്ടു് ഒരിക്കലും ആരും മദ്യം സേവിക്കരുതു്.

കള്ളു്, ചാരായം, പാഷാണം, കറുപ്പു്, കഞ്ചാവു്, പുകയില മുതലായ എല്ലാ വസ്തുക്കളും മനസ്സിനു് ഭ്രമം ഉണ്ടാക്കുന്നതും മദിപ്പിക്കുന്നതുമാകയാൽ മദ്യങ്ങൾഎന്നു് എണ്ണപ്പെടേണ്ടതാണു്. മദ്യസേവ മഹാപാതകങ്ങൾക്കു് വഴിതെളിക്കും. അതിനാൽ ആരും മദ്യം ഉണ്ടാക്കുകയും കൊടുക്കുകയും കുടിക്കുകയും ചെയ്യരുതു്. മദ്യം ഉണ്ടാക്കുന്നവൻ അത്യന്തം പരിഹാസ്യനാണു്. അവനും അവൻെറ വസ്ത്രവും വീടും നാറും. അവൻ തൊട്ടതും നാറും. മദ്യപാനംചെയ്തു മത്തനായി ലജ്ജാരഹിതനായി ഭയങ്കരനായി നടക്കുന്നവനെ മഹാമാരിബാധിച്ചവനെ പ്പോലെ വിവേകികൾ ദൂരെ ഒഴിച്ചുവിടുന്നു. മദ്യപാനിയെ അവൻെറ ഭാര്യയും അച്ഛനും അമ്മയും സഹോദരന്മാരും പുത്രന്മാരും ഈശ്വരനുംകൂടി വെറുക്കും. അതുകൊണ്ടു് മദ്യം സർവ്വാത്മനാ വർജ്ജിക്കണം.

ഈ ധമ്മങ്ങൾ അഞ്ചും തടവുകൂടാതെ അനുഷ്ഠിക്കു ന്നവർ ഐഹികവും പാരത്രികവുമായ സുഖം സംപൂർണ്ണ മായനിലയിൽ നേടുമെന്നതിൽ തക്കമില്ല. മഹാന്മാർ ഈ ധമ്മപഞ്ചകത്തെക്കുറിച്ചു് വളരെ പ്രശംസിച്ചി ട്ടുണ്ടു്. എല്ലാ ചിയ്യകളിലും ഈ ധമ്മങ്ങൾ മുന്നണി യിൽ നില്ക്കുന്നു. അതുകൊണ്ടു് ഏതുകാലത്തും ഏതു ദേശത്തും ഏതു വ്യവസ്ഥിതിയിലും ഏതു ജീവിതമണ്ഡല ത്തിലും ഓരോ മനുഷ്യനും ഈ ധമ്മങ്ങളെ മുറുകെപ്പിടി ച്ചുതന്നെ ജീവിക്കണമെന്നു നാം അനുശാസിക്കുന്നു.



ഏഴാം അദ്ധ്യായം

## ശുദ്ധിപഞ്ചകം

ഇനി നാം ശുദ്ധിപഞ്ചകത്തെക്കുറിച്ച് ചുരുക്കത്തിൽ പറയാം. ശുദ്ധിതത്പരന്മാരായ നിങ്ങൾക്ക് അതിൽ ശ്രദ്ധയേറുമെന്ന് നമുക്ക വിശ്വാസമുണ്ട്. കായശുദ്ധി, വാക്ശുദ്ധി, ഇന്ദ്രിയശുദ്ധി, മനഃശുദ്ധി, ഗൃഹശുദ്ധി എന്നീ അഞ്ചുമാണ് ശുദ്ധികൾ. മനുഷ്യവർഗ്ഗത്തിൻെറ പ്രത്യേകതകളായി ഈ ശുദ്ധികളെ കണക്കാക്കാം. ഇവയെ അനുഷ്ഠിക്കാതെ ഒരുവന് അവൻെറ മനുഷ്യത്വം രക്ഷിക്കുവാൻ കഴിയുകയില്ല.

### 1. ദേഹശുദ്ധി:-

നിത്യവും ശുദ്ധജലത്തിൽ കുളിക്കുക, മലസ്രോതസ്സുകളെ ശുദ്ധീകരിക്കുക, പല്ലും നഖവും ശുദ്ധമാക്കിവെയ്ക്കുക, ശുദ്ധവസ്ത്രം ധരിക്കുക, ശുദ്ധവായു ശ്വസിക്കുക, ശുദ്ധമായ ഭക്ഷണംകഴിക്കുക, ശുദ്ധജലം ഉപയോഗിക്കുക, കൈകാലുകൾ സർവ്വദാ ശുദ്ധമാക്കിവെയ്ക്കുക എന്നിവ ദേഹശുദ്ധിയിൽ അടങ്ങുന്നു.

### 2. വാക്ശുദ്ധി:-

വർണ്ണങ്ങൾ ആവർജ്ജകമായും വ്യക്തമായും മധുരമായും ഉച്ചരിക്കുക; പദങ്ങൾ ഉചിതമായും സ്ഫുടമായും

പ്രയോഗിക്കുക; ഇവയ്ക്കു കണക്കിലേറെ നീട്ടം കുറക്കും ഇല്ലാതിരിക്കുക ഇവയാണ് വാക്കുകൾക്ക് ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ. ഈ ഗുണങ്ങളോടുകൂടിയ വാക്കിനെ വിശുദ്ധമെന്നു ധരിക്കാം. അന്യന്ന വെറുപ്പും വിദ്വേഷവും ജനിപ്പിക്കാത്തതും നല്ല സംസ്കാരം ഉൾക്കൊള്ളുന്നതും സത്യത്തേയും ഹിതത്തേയും കീർത്തിക്കുന്നതും ലോകാനുരഞ്ജകവുമായ വാക് വിശുദ്ധംതന്നെ.

## 3. ഇന്ദ്രിയശുദ്ധി:-

കണ്ണ് മൂക്ക് നാക്ക് കാത് തൊലി ഇവ അഞ്ചുമാണ് ഇന്ദ്രിയങ്ങൾ. അപ്രിയങ്ങളും അയുക്തങ്ങളുമായ വിഷയങ്ങളിൽ പ്രവർത്തിപ്പിക്കാതിരിക്കുക, ക്ലേശിപ്പിക്കാതിരിക്കുക, അധികം ലാളിക്കാതിരിക്കുക എന്നിവകൊണ്ട് ഇന്ദ്രിയങ്ങൾ ശുദ്ധങ്ങളായി നിലനില്ക്കുന്നതാണ്.

## 4. മനഃശുദ്ധി:-

സത്യസന്ധത, ദയ, മൈത്രി, ധൈര്യം. ലജ്ജ, അദ്വേഷം, ശ്രദ്ധ, ഏകാഗ്രത മുതലായ ഗുണങ്ങൾ മനസ്സിനെ ശുദ്ധമാക്കുന്നു.

## 5. ഗൃഹശുദ്ധി:-

വീടിന്റെ എല്ലാ മുറികളിലും സൂര്യപ്രകാശവും ശുദ്ധവായുവും പ്രവേശിക്കണം. അഴുക്കുകൾ വീട്ടിനു

സമീപത്തുപോലും ഉണ്ടായിരിക്കരുതു്. വീടിന്റെ അക വും പുറവും മുററവും നിത്യവും തൂത്തുവൃത്തിയാക്കണം. വീടിനു സമീപത്തു മലമൂത്രവിസർജ്ജനംചെയ്യരുതു്. കാലത്തും വൈകുന്നേരവും വീട്ടിനകം സുഗന്ധവസ്തുക്കൾ കൊണ്ടു പുകയ്ക്കണം. ഇവ അഞ്ചും ഗൃഹശുദ്ധികരങ്ങ ളായ കർമ്മങ്ങളാണു്.

ഇങ്ങനെ ശുദ്ധികളെ അഞ്ചിനെക്കുറിച്ചും ചുരുക്ക ത്തിൽ പ്രസ്താവിച്ചു. പ്രശസ്തമായ ഈ ശുദ്ധിപഞ്ചകം ആരു കൃത്യമായി അനുഷ്ഠിക്കുന്നുവോ അവക്കു് ആരോ ഗ്യവും നിത്യസുഖവും തീച്ചയായും ലഭിക്കും. അവരുടെ ശരീരത്തിനു ബലവും ബുദ്ധിക്കു തെളിവും ഉണ്ടാകും. അ വർ ദീർഘായുസ്സുകളായിരിക്കുമെന്നു മാത്രമല്ല, ആയു രന്തംവരെ അവർ യുവാക്കന്മാരെപ്പോലെ ഉത്സാഹഭരി തന്മാരായി ഇരിക്കുകയും ചെയ്യും.



## എട്ടാം അദ്ധ്യായം

# സൂതകം

## 1. ശുശ്രൂഷ:-

പ്രസവത്തെ സംബന്ധിച്ച കാര്യങ്ങളാണ് സൂതകം എന്ന പേരിൽ അറിയപ്പെടുന്നതു്. അവയെക്കുറിച്ചും ചുരുക്കത്തിൽ ചിലതു നാം പറയാം. പ്രസവിക്കുവാനുള്ള മുറി സാമാന്യം വിശാലമായിരിക്കണം. സൂര്യപ്രകാശവും ശുദ്ധവായുവും പ്രവേശിക്കുവാനും ആവശ്യത്തിൽ കൂടുതലായാൽ അവയെ തടയുവാനും വേണ്ട ജന്നലുകൾ ആ മുറിക്കു് ഉണ്ടായിരിക്കണം. ഗർഭിണിക്കു് ഇഷ്ടമില്ലാത്ത വസ്തുക്കളേയോ ആളുകളേയോ ആ മുറിയിൽ പ്രവേശിപ്പിക്കരുതു്. ഗർഭിണിക്കു് പ്രസവകാര്യത്തിൽ ഉപദേശവും സാഹായ്യവും ഉപചാരവും ചെയ്യുവാൻ വേണ്ട അറിവും സാമർത്ഥ്യവും ഉള്ളവളും സ്വതേ ദയാവതിയും ആയിരിക്കണം "പതിച്ചി". അതുപോലെ ഗർഭിണിയോടു സ്നേഹമുള്ളവരും ബുദ്ധിമതികളും ശുചിത്വത്തിൽ നിഷ്ഠയുള്ളവരും ശുശ്രൂഷിക്കുവാൻ സമർത്ഥകളുമായിരിക്കണം പരിചാരികമാർ.

## 2· പ്രസവശുദ്ധി:-

പ്രസവംനിമിത്തം ഉണ്ടാകുന്ന ആശൗചത്തിൽ നിന്നും പ്രസവിച്ച സ്ത്രീക്കും പരിസരത്തിനും പതിനൊന്നാംദിവസം ശുദ്ധി ഉണ്ടാകും. അന്നു ശുദ്ധികരമായ ഹോമവും പുണ്യാഹവും നടത്തുന്നതുകൊള്ളാം.

## 3› നാമകരണം:-

കുഞ്ഞിനു പേരിടുക, ഗൃഹത്തിൽനിന്നു് ഒന്നു പുറത്തുപോകുക (നിഷ്ക്രമണം) ഇവ രണ്ടും പ്രസവം കഴിഞ്ഞു പതിനഞ്ചു ദിവസത്തിനുമേൽ മൂന്നുമാസത്തിനകം ചെയ്യേണ്ടതാണു്. ഉച്ചരിക്കുവാൻ പ്രയാസമുണ്ടാകാത്തതും കേൾക്കാൻ ഇമ്പമുള്ളതും അത്ഥവത്തും അല്പാക്ഷരവും ആയിരിക്കണം കുഞ്ഞിനിടുന്ന പേർ. പുണ്യദിവസത്തിൽ വേണം പേരിടുന്നതു്.

## 4· അന്നപ്രാശം:-

ജഠരാഗ്നി അല്പമായിരിക്കുന്നതുകൊണ്ടും പല്ലില്ലാത്തതുകൊണ്ടും കുഞ്ഞിനു് ആറുമാസം കഴിഞ്ഞതിനുമേലേ അന്നപ്രാശനം നടത്താവൂ. അതുവരെയും മുലപ്പാലായിരിക്കണം കുഞ്ഞിനു് ആഹാരം.

---

## ഒൻപതാം അദ്ധ്യായം.

# ബാലോപചാരണം.

നല്ല ശീലവും ആചാരവുമുള്ളവരും ആരോഗ്യവും കാരുണ്യവുമുള്ളവരും പ്രസന്നതയോടും വിനയത്തോടും കൂടിയവരുമായ സ്ത്രീകൾവേണം കുഞ്ഞിനെ ഉപചരിക്കേണ്ടതു്. കുഞ്ഞിനെ കിടത്തുന്നതു് വിശുദ്ധവും നേർത്തതുമായ വസ്ത്രംവിരിച്ച കിടക്കയിൽ ആയിരിക്കണം. വീട്ടിനുള്ളിൽ മനോഹരമായ ഒരുഭാഗത്തായിരിക്കണം കുഞ്ഞിൻെറ കിടക്ക സജ്ജമാക്കേണ്ടതു്. കിടക്കയും ചുററുപാടും എപ്പോഴും ശുദ്ധമായിരിക്കണം. ചുററുപാടും ഉണ്ടായിരിക്കുന്ന വസ്തുക്കളും സുന്ദരങ്ങളായിരിക്കണം. കുഞ്ഞുങ്ങൾ അനാശാസ്യങ്ങളായ വാക്കുകൾ കേൾക്കുവാനോ അമംഗളങ്ങളായ വസ്തുക്കൾ കാണുവാനോ, അറിയുവാനോ ഇടവരരുതു്.

അഞ്ചുവയസ്സുവരെ കുഞ്ഞുങ്ങളെ ലാളിച്ചും വേണ്ട കാര്യങ്ങൾ ചെയ്യുവാൻ പ്രേരണകൊടുത്തും വളർത്തണം. മഹാന്മാരുടെ ചിത്രം കാണിച്ചുകൊടുക്കുകയും അവരുടെ കഥ പറഞ്ഞുകേൾപ്പിക്കുകയും ചെയ്യണം. കുഞ്ഞുങ്ങളോടു നാം സംസാരിമ്പോൾ ഓരോ അക്ഷരവും വ്യക്തമായിരിക്കണം. കുഞ്ഞുങ്ങളെ ധരിപ്പിക്കുന്ന വസ്ത്രങ്ങളും ആഭരണങ്ങളും എപ്പോഴും ശുദ്ധമായിരിക്കണം. കുഞ്ഞുങ്ങൾക്കു നൽകുന്ന ആഹാരവും ശുചിയായിരിക്കണം.

---

പത്താം അദ്ധ്യായം

## വിദ്യാരംഭം

ഇപ്രകാരം വളൎന്നുവരുന്ന കുഞ്ഞുങ്ങളെ ഏററവും ശുഭകരമായ നിലയിൽ എഴുത്തിന്ന് ഇരുത്തണം. അഞ്ചു വയസ്സു കഴിഞ്ഞേ കുഞ്ഞുങ്ങളെ എഴുത്തിന്ന് ഇരുത്താവൂ; അതിന്നുമുമ്പായി അതു നടത്തുന്നതു ശരിയല്ല. വിദ്വാനും വിനയവാനും ദയാനിധിയും സദാചാരതല്പരനുമായ ഒരു മഹാനെക്കൊണ്ടുവേണം വിദ്യാരംഭം ചെയ്യിക്കേണ്ടതു്.

ബാലനെ കുളിപ്പിച്ചു് ശുദ്ധവസ്ത്രങ്ങളും ധരിപ്പിച്ചു ശുചിയാക്കി ഗുരുവിൻെറ അടുത്തുകൊണ്ടുവരണം. ഗുരു അവനെ കിഴക്കോട്ടു മുഖംതിരിച്ചു് അരികിൽ ഇരുത്തണം. അനന്തരം ഗുരു ധ്യാനസ്ഥനായിരുന്നശേഷം ബാലൻെറ നാക്കിൻെറ അററത്തു സ്വൎണ്ണംകൊണ്ടു് മന്ത്രം എഴുതണം. ആ മന്ത്രം "ഓങ്കാരമോ" "ഹരിഃ ശ്രീ ഗണപതയേ നമഃ" എന്നോ സമുചിതമായ മററു വല്ലതുമോ ആകാം. അതിൻെറശേഷം കുഞ്ഞിനെക്കൊണ്ടു് അക്ഷരങ്ങൾ ഉച്ചരിപ്പിക്കണം. അനന്തരം നമസ്കരിക്കുന്ന കുഞ്ഞിനെ അതിനു നന്മയുണ്ടാകുവാനായി ഗുരു സന്തുഷ്ടനായി ആശീൎവ്വദിക്കണം.

---

## പതിനൊന്നാം അദ്ധ്യായം

---

# ആശ്രമങ്ങൾ

ഇനി ഞാൻ ആശ്രമങ്ങളേയും അവയിൽ ഒരോന്നിലും അനുഷ്ഠിക്കേണ്ട ധർമ്മങ്ങളേയുംകുറിച്ച് പ്രതിപാദിക്കാം. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം എന്നിങ്ങനെ ആശ്രമങ്ങൾ നാലെന്നാണ് പൂർവ്വാചാര്യന്മാരുടെ അഭിപ്രായം. എന്നാൽ ഇന്നത്തെ നിലയ്ക്കു ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, സംന്യാസം എന്നിങ്ങനെ മൂന്ന് ആശ്രമങ്ങൾ മതി. വൈദികകാലത്തും മൂന്ന് ആശ്രമങ്ങളേ ഉണ്ടായിരുന്നുള്ളൂ. ഈ ആശ്രമങ്ങളുടെ ആനുഷ്ഠാനം ഒരു പൂർണ്ണജീവിതം നേടുവാൻ മനുഷ്യനെ സഹായിക്കുന്നതാണ്. ആൺകുട്ടികൾ ഇരുപത്തിനാലു വയസ്സുവരേയും പെൺകുട്ടികൾ പതിനാറു വയസ്സുവരേയും ബ്രഹ്മചര്യം അനുഷ്ഠിക്കണം. അതിനുശേഷവും ഗാർഹസ്ഥ്യം സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നവർ മാത്രമേ ബ്രഹ്മചര്യം ഉപേക്ഷിക്കുവാൻ പാടുള്ളൂ. പുരുഷൻ മുപ്പത്തിയാറു വയസ്സുവരേയും സ്ത്രീ മുപ്പതു വയസ്സുവരേയും തുടരെ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നപക്ഷം അവർ ബുദ്ധി മുതലായ ഗുണങ്ങളിൽ അത്യന്തം പ്രശംസനീയരായിത്തീരും. ജനതയുടെ നേതൃത്വം വഹിക്കുവാനും അവർ അർഹരാകും. മൂത്ത

പുത്രൻ ഗൃഹസ്ഥാശ്രമത്തിലും ഇളയ പുത്രൻ ബ്രഹ്മചര്യത്തിലും ദൃഢതയെ പ്രാപിച്ചശേഷമേ പിതാവു ഗാർഹസ്ഥ്യത്തിൽനിന്നു പിൻതിരിയാവൂ. അമ്പതു വയസ്സിനുമേലാണെങ്കിൽ ഇഷ്ടമുള്ളപ്പോൾ സംന്യസിക്കാവുന്നതാണ്.

ബ്രഹ്മചര്യവും ഗാർഹസ്ഥ്യവും യഥാവിധി അനുഷ്ഠിച്ചശേഷം ഭാര്യയോടുകൂടി ഗൃഹസ്ഥാശ്രമം ഉപേക്ഷിച്ചു സംന്യസിച്ചുപോരുന്ന സംസ്കാരസമ്പന്നനായ മഹാൻ "ഋഷി"തന്നെയാണ്. സംന്യാസികൾക്ക് മോക്ഷമൊഴിച്ച് മറെറാന്നിലും ആശ ഉണ്ടാകുവാൻ പാടില്ല. നിഷ്കാമകർമ്മംവഴി ലോകസേവനം ചെയ്യുവാനും അവർക്ക് അർഹതയുണ്ട്. കർമ്മബന്ധം അററ് മോക്ഷം പ്രാപിക്കുവാൻ ഇതിനേക്കാൾ മഹത്തരമായ മറെറാരു ഉപായം ഇല്ല. അതുകൊണ്ട് നിത്യസുഖമായ മോക്ഷം വേണമെന്ന് ആഗ്രഹിക്കുന്നവർ എല്ലാ പ്രകാരത്തിലും നിഷ്കാമകർമ്മം ആചരിക്കേണ്ടതാണ്.

കർമ്മംതന്നെയാണ് ജീവിതം. സുഖത്തിനും ദുഃഖത്തിനും കാരണം കർമ്മംതന്നെയാണ്. ദുഃഖമൊഴിക്കുവാൻ ദുഃഖജനകമായ കർമ്മത്തെ ഒഴിക്കുകയും സുഖം നേടുവാൻ സുഖജനകമായ കർമ്മത്തെ ആശ്രയിക്കുകയും ചെയ്യണം. സുഖജനകമായ കർമ്മവും ജന്മത്തിനും ശരീരത്തിനും കാരണമെന്നനിലയിൽ ദുഃഖജനകമായിത്തീ

രുന്നതുകൊണ്ടു് മുമുക്ഷുവിനു് (ദുഃഖത്തിനു് നിശ്ശേഷനിവൃത്തി വേണമെന്നു് ആഗ്രഹിക്കുന്നവനു്) വജ്ജനീയമായിട്ടാണു് വരുന്നതു്. കമ്മവാസനയററുപോകാത്ത ഒരാൾ മുമുക്ഷുവായാലും അയാൾക്കു് കർമ്മം ചെയ്യാതെയിരിക്കുവാൻ കഴിയുന്നതല്ല. അതുകൊണ്ടു് അത്തരം മുമുക്ഷുക്കൾ നിഷ്കാമകർമ്മം ചെയ്യണം. ഞാൻ കർമ്മം ചെയ്യുന്നു; ഇതിൻെറ ഫലം എനിക്കു് ഉണ്ടാകണം എന്നിങ്ങനെയുള്ള ഭാവവും ആഗ്രഹം കൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ ലോകനന്മയ്ക്കായി ചെയ്യപ്പെടുന്ന വിഹിതകർമ്മങ്ങളാണു് നിഷ്കാമകർമ്മങ്ങൾ. ഈ തത്വദൃഷ്ടിയോടുകൂടിയാണു് മനുഷ്യജീവിതത്തെ വിഭജിക്കുകയും ആശ്രമസംബന്ധികളായ വിധികൾക്കു് രൂപം കൊടുക്കുകയും ചെയ്തിട്ടുള്ളതു്.

കർമ്മത്തെപ്പററി വേണ്ടവണ്ണം അറിയുകയും ശ്രദ്ധിക്കുകയും ചെയ്യാത്ത ഒരാൾക്കു് ഒരു നല്ല ജീവിതം നയിക്കുവാൻ സാദ്ധ്യമല്ല. പകൽ നല്ല പ്രവൃത്തിചെയ്യുന്ന ഒരാൾക്കേ രാത്രിയിൽ സുഖമായിരിക്കുവാൻ കഴിയൂ. എട്ടുമാസവും നല്ല പ്രവൃത്തി വേണ്ടവണ്ണം ചെയ്താൽ വൃഷ്ടിമാസം നാലും ഒരുവനു് സുഖമായി ജീവിക്കാം. ബാല്യത്തിൽ നന്മ യഥാവിധി ചെയ്യുന്നവൻ യൗവ്വനത്തിൽ സുഖിക്കുന്നു. യൗവ്വനത്തിലെ നല്ല പ്രവൃത്തി വാദ്ധക്യത്തിൽ സുഖം ഉണ്ടാക്കും. മരണംവരെ നന്മ ചെയ്യുന്ന ഒരാൾക്കു് മരണാനന്തരവും സുഖമായി ഇരി

ക്കുവാൻ ഇടവരും. ഈ തത്ത്വം അനുസരിച്ച് ആശ്രമ വിധികളെ വേണ്ടപോലെ അനുഷ്ഠിക്കുന്ന ഒരാൾക്ക് ഒരു ഉത്തമജീവിതം നയിക്കുവാനും പൂർണ്ണസുഖം നേടുവാനും കഴിയുന്നതാണ്.

---

# പന്ത്രണ്ടാം അദ്ധ്യായം

## ബ്രഹ്മചര്യം

ആശ്രമങ്ങളെക്കുറിച്ച് സാമാന്യമായി ചിലതു പ്രസ്താവിച്ചുകഴിഞ്ഞു. ഇനി അവയിൽ ഓരോന്നിനേയുംപററി വിശേഷിച്ചുള്ള വസ്തുതകൾ പറയാം. ബ്രഹ്മചര്യവ്രതം പരമപാവനമായ ഒന്നാണ്. ആശ്രമങ്ങളിൽവെച്ച് പ്രധാനവുമതാണ്. അതുകൊണ്ട് അതിനെപ്പററി ആദ്യം പറയാം.

ഗർഭപാത്രത്തിൽ ആവിർഭവിക്കുന്ന ക്ഷണംമുതൽ കുഞ്ഞിനു് ബ്രഹ്മചര്യം ഉണ്ടായിരിക്കണം. അതുകൊണ്ട് ഗർഭാരംഭം മുതൽ തന്നെ മാതാവു് ബ്രഹ്മചര്യം അനുഷ്ഠിക്കണം. കുഞ്ഞിനെ വിദ്യാഭ്യാസത്തിനായി ഗുരുകുലത്തിൽ അയയ്ക്കുന്നതുവരെ അച്ഛനമ്മമാരും ശുശ്രൂഷയ്ക്കായിനില്ക്കുന്ന പരിചാരികമാരും ബ്രഹ്മചാരികളായി ഇരിക്കേണ്ടതാണ്.

അഞ്ചുവയസ്സുവരെ കുഞ്ഞുങ്ങളെ ഈശ്വരനെപ്പോലെ കരുതി ഉപചരിക്കണം. അക്കാലത്തു് അമ്മമാർ തന്നെ കുഞ്ഞുങ്ങൾക്ക വേണ്ടതെല്ലാം ഉപദേശിച്ചുകൊടുക്കണം. കുഞ്ഞുങ്ങൾക്ക നന്മവരണം എന്നു ആഗ്രഹിക്കുന്ന അച്ഛനമ്മമാർ കുഞ്ഞുങ്ങളെ അക്ഷരാരം

ദത്തിനുശേഷം ഗുരുകുലത്തിൽ താമസിപ്പിക്കേണ്ട താണു്.

ജീവിതോത്കൎഷം അഭിലഷിക്കുന്ന ബ്രഹ്മചാരി ഒരു നിശ്ചിതകാലം ഗുരുകുലത്തിൽ വസിക്കണം. ഗുരുവിൻെറ ആജ്ഞയെ പൂൎണ്ണമായി അനുസരിക്കുക എന്നതു ശിഷ്യൻെറ കൎത്തവ്യങ്ങളിൽ പ്രഥമവും പ്രധാനവുമാണു്.

അച്ഛനമ്മമാർ നിൎദ്ധനരാണെങ്കിൽ അവരുടെ കുഞ്ഞുങ്ങൾക്കു് ഗുരുകുലവാസം ചെയ്യുവാനുള്ള ചുമതല ദേശസഭയോ രാഷ്ട്രം തന്നെയോ വഹിക്കേണ്ടതാണു്. എല്ലാ വ്യക്തികളും വിദ്യാഭ്യാസം ചെയ്തിരിക്കണം എന്ന തത്ത്വം ഏതുവിധത്തിലും പരിപാലിക്കപ്പെടണം എന്നതാണു് ഈ നിബന്ധനയുടെ ചുരുക്കം. ജനതയുടെ ഉത്കൎഷം വിദ്യാഭ്യാസത്തെ അനുസരിച്ചാണല്ലോ സ്ഥിതിചെയ്യുന്നതു്.

ഗുരുകുലത്തിൽ വസിക്കുന്ന കാലത്തു് വീട്ടിൽ ഒന്നു പോയി വരണം എന്നു് ആഗ്രഹിക്കുന്ന ബ്രഹ്മചാരികൾ ഗുരുവിൻെറ ആജ്ഞ അനുസരിച്ചു് ആചാൎയ്യനോടുകൂടി മാത്രമേ പോകുവാൻ പാടുള്ളു. അതിനായി ഉപയോഗിക്കുന്ന കാലത്തിൻെറ അളവിനെക്കുറിച്ചും ഒരു വ്യവസ്ഥ ഉണ്ടായിരിക്കണം.

ഗുരുകുലത്തിൽ എത്തുന്ന ബ്രഹ്മചാരിയെ ആചാൎയ്യൻ ആദ്യമായി പഠിപ്പിക്കേണ്ടതു് ശൗചവിധികളെ

കുറിച്ചാണു്. അതിൻെറശേഷം ഗുരുകലാചാരങ്ങൾ മുഴുവൻ ബ്രഹ്മചാരിയെ ഗ്രഹിപ്പിക്കണം. ബ്രഹ്മചാരികൾ ആലസ്യം അല്പവുംകൂടാതെ എല്ലാ ആചാരങ്ങളേയും നിത്യവും ആചരിക്കുകയും മുടങ്ങാതെ രണ്ടുസന്ധ്യകളേയും വിധിപ്രകാരം ഉപാസിക്കുകയും വേണം.

പാഠം തുടങ്ങുമ്പോഴും അവസാനിക്കുമ്പോഴും ശിഷ്യൻ വിനയപൂർവം ആചാര്യനെ വിധിപോലെ അഭിവാദനം ചെയ്യണം. ഗുരുവിൽനിന്നും ഗ്രഹിക്കുന്ന വിദ്യകൾ ശിഷ്യനു് ഇഹലോകത്തും പരലോകത്തും നന്മയുളവാക്കുന്നതും തത്വബോധത്തെ (ആത്മബോധത്തെ) ഉളവാക്കുന്നതുമായിരിക്കണം. മുൻചൊന്ന ധർമ്മപഞ്ചകവും ശുദ്ധിപഞ്ചകവും ബ്രഹ്മചാരി ശ്രദ്ധാപൂർവം അനുസ്മരിക്കുകയും അനുഷ്ഠിക്കുകയും ചെയ്യണം. വിക്ഷോഭകാരികളായ വസ്തുക്കളിൽ മനസ്സു ചലിക്കാതിരിക്കുവാൻ ബ്രഹ്മചാരികൾ കരുതലുള്ളവർ ആയിരിക്കണം. ഇങ്ങനെ മനസ്സിനെ നിയന്ത്രിക്കുവാൻ കഴിയാത്ത ഒരാൾക്കു് ഒന്നിലും ഉയർന്നനില സമ്പാദിക്കുവാൻ സാദ്ധ്യമാകുന്നതല്ല.

ഇന്ദ്രിയങ്ങളിലൊന്നു് അതിൻെറ വിഷയത്തിൽ ഗാഢമായി പററിച്ചേർന്നു് പ്രവർത്തിച്ചുപോകുന്നപക്ഷം പ്രജ്ഞയും ആ വഴിക്കുതന്നെ തുടങ്ങുന്നതാണു്. ഈ വ്യതിയാനം ബ്രഹ്മചാരിക്കു് വ്രതഭംഗത്തിനു് കാരണമാകും. അതുകൊണ്ടു് ബുദ്ധിമാന്മാർ യഥാസമയം

ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചുകൊള്ളേണ്ടതാണ്. "ഇന്ദ്രിയനിയന്ത്രണംതന്നെയാണ് യഥാർത്ഥത്തിൽ തപസ്സെന്നു പറയുന്നതു്."

ഉപദേശം അനുസരിക്കാത്തവനും ദുസ്സ്വഭാവിയുമായ ബ്രഹ്മചാരിയെ ഗുരുകുലത്തിൽനിന്നു് പുറംതള്ളേണ്ടതാണ്. അങ്ങനെ ചെയ്യാതിരുന്നാൽ ദുഷ്ടനായ അവന്റെ സംസർഗ്ഗംകൊണ്ട് മറ്റു് ബ്രഹ്മചാരികളും ദുഷിച്ചുപോകാനിടയുണ്ടു്.

ഒരുവൻ അവന്റെ ആചാര്യനേയും പിതാവിനേയും സമനിലയിൽ ഭക്തിപൂർവ്വം സംരക്ഷിക്കേണ്ടതാണ്. എന്തുകൊണ്ടെന്നാൽ അവന്റെ സൂക്ഷ്മശരീരത്തിന്റെ ജനകൻ ആചാര്യനും, സ്ഥൂലശരീരത്തിന്റെ ജനകൻ പിതാവുമാകുന്നു.

സത്യംപറയണം, ധർമ്മം അനുഷ്ഠിക്കണം, നിത്യവും സ്വാദ്ധ്യായനിരതനായിരിക്കണം ഇവയാണ് ബ്രഹ്മചാരിയുടെ മുഖ്യധർമ്മങ്ങൾ. സത്യധർമ്മാദികളിൽനിന്നും അല്പവും തെറ്റാത്തവനുമാത്രമെ ഉത്കർഷം ഉണ്ടാകയുള്ളു. ദേവന്മാരേയും പിതൃക്കളേയും സംബന്ധിച്ച ചില കർത്തവ്യങ്ങൾ ഉണ്ടു്. അവയിലും തെറ്റുവരുത്തരുതു്. ആചാര്യന്മാർ, പിതൃജനങ്ങൾ, അതിഥികൾ ഇവരെ ഈശ്വരനെപ്പോലെ കരുതി ഉപചരിക്കണം. സജ്ജനങ്ങളുടെ ഉപദേശങ്ങളും ആചാരങ്ങളും

പുണ്യകർമ്മമെന്നു കരുതി സ്വീകരിക്കപ്പെടണം. വിദ്യാഭ്യാസകാലത്തു് അതിൻെറ പൂർണ്ണതയ്ക്കും സിദ്ധിക്കും വേണ്ടി അനുഷ്ഠിക്കപ്പെടേണ്ട ഒരു തപസ്സാണു് ബ്രഹ്മചര്യം. അതുകൊണ്ടു് ബ്രഹ്മചര്യത്തിനു് അല്പവും ന്യൂനത വരുത്താതിരിക്കുവാൻ വിദ്യാർത്ഥി ശ്രദ്ധിക്കേണ്ടതാണു്. നിദ്ര, ആഹാരം, വസ്ത്രം, സംഭാഷണം, എന്നിവയിൽ മിതത്വം ബ്രഹ്മചാരിക്കു് ഒരു ഭൂഷണമായിരിക്കും. ചൂതുകളി, നുണപറയുക, കള്ളം, അപവാദം പറയുക, കാമം, ക്രോധം, ആലസ്യം അസൂയ എന്നീ ദുർഗ്ഗുണങ്ങളെ ബ്രഹ്മചാരി തീണ്ടുകപോലുമരുതു്.

നിത്യവും ഉഷസ്സിൽത്തന്നെ എഴുന്നേൽക്കണം. വിസർജ്ജനം, ശൗചം, ദന്തധാവനം എന്നിവയ്ക്കുശേഷം കുളിക്കണം. അതിനുശേഷം വിധിപ്രകാരം ഈശ്വരധ്യാനം ചെയ്യണം. യഥാവിധി പ്രാതഃസന്ധ്യയെ ഉപാസിച്ചശേഷം ഹോമം നടത്തണം. സായംകാലത്തുമിതുപോലെതന്നെ പെരുമാറണം. പാഠകാലത്തു് ഗുരുവിൻെറ മുഖത്തുനോക്കി ശ്രദ്ധയോടുകൂടി ഇരിക്കണം. പിതാവു്, മാതാവു്, ഗുരു ഇവർ മൂവരും ശുശ്രൂഷകൊണ്ടു് പ്രസന്നരായിത്തീർന്നാൽ ബ്രഹ്മചാരിയുടെ തപസ്സു് ഫലിച്ചു എന്നുപറയാം.

ബ്രഹ്മചര്യം അവസാനിപ്പിച്ചു് ഗാർഹസ്ഥ്യം സ്വീകരിക്കണമെന്നു് ആഗ്രഹിക്കാത്ത നൈഷ്ഠികന്മാർ ജീവാ

വസാനംവരെ ഗുരുകുലത്തിൽത്തന്നെ വസിക്കേണ്ട താണു്. ഗാർഹസ്ഥ്യം സ്വീകരിക്കണമെന്നു് ആഗ്ര ഹിക്കുന്ന ബ്രഹ്മചാരി ഗുരുവിൻേറയും അച്ഛനമ്മമാരു ടേയും അനുമതികൂടാതെ തോന്നിയപോലെ വിവാഹ ത്തിൽ ഏർപ്പെടരുതു്. ഗുരുജനങ്ങളുടേയും അച്ഛനമ്മ മാരുടേയും ഉപദേശവും അനുമതിയും കൂടാതെ വിവാഹം ചെയ്യുക എന്നതു് ഒരു ധർമ്മച്യുതിയാണു്. അതു് ഭാവിയിൽ വളരെ ദോഷം ചെയ്യും.

ബ്രഹ്മചര്യത്തെപ്പററി സംഗ്രഹമായി ഇവിടെ പറ ഞ്ഞുകഴിഞ്ഞു. ഇപ്രകാരം ബ്രഹ്മചര്യം അനുഷ്ഠിക്കുന്ന പുരുഷോത്തമത്തിനു് സഫലവും സമ്പൂർണ്ണവുമായ ഒരു ജീവിതം ലഭിക്കുമെന്നതിൽ സംശയമില്ല. അവൻ എന്നും അരോഗദൃഢഗാത്രനായിത്തന്നെ ഇരിക്കും. ജര അവനെ ബാധിക്കുകയില്ല. അവൻെറ മനസ്സിനു് മാലി ന്യമോ ബുദ്ധിശക്തിക്കു് വാട്ടമോ ഒരിക്കലും സംഭവിക്കു കയില്ല.

## പതിമൂന്നാം അദ്ധ്യായം

---

# ഗാർഹസ്ഥ്യം

ഗൃഹസ്ഥധർമ്മങ്ങളെക്കുറിച്ചും നാം തുടരെ പ്രസ്താവിക്കാം. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾ നേട്ടുവാൻ ഒരുവനെ സഹായിക്കുന്നതു് ഗൃഹസ്ഥധർമ്മങ്ങളാണു്. അതുകൊണ്ടു് അവയുടെ മാഹാത്മ്യം എത്രയെന്നു് വർണ്ണിക്കുക സാദ്ധ്യമല്ല. ഒരു പൂർണ്ണജീവിതം നയിക്കുവാൻ ആവശ്യമായ വിദ്യകൾ മുഴുവനും സമർത്ഥന്മാരായ ആചാര്യന്മാരിൽനിന്നും ഗ്രഹിച്ച ശേഷം ഒരാൾക്കു് അച്ഛനമ്മമാരുടേയും ഗുരുജനങ്ങളുടേയും അനുമതിയോടുകൂടി ഗൃഹസ്ഥാശ്രമം സ്വീകരിക്കാം. നല്ലകുലത്തിൽ ജനിച്ചവളും ധർമ്മിഷ്ഠയും സുശീലയും ലക്ഷണമൊത്തവളും പ്രസന്നയും അച്ഛനമ്മമാർക്കും ഗുരുജനങ്ങൾക്കും ഇഷ്ടപ്പെട്ടവളുമായ ഒരു കന്യകയെവേണം വരിക്കേണ്ടതു്. ആ ദയിതയോടുകൂടി നിയതേന്ദ്രിയനായി ജീവിച്ചു ഗൃഹസ്ഥൻ ധർമ്മങ്ങൾ അനുഷ്ഠിക്കണം.

ധർമ്മാനുഷ്ഠാനത്തിന്നായി ജീവിക്കുക, സന്താനോത്പത്തിക്കായി മാത്രം ഭാര്യാഗമനംചെയ്യുക, ദാനം ചെയ്യാനായി മാത്രം ധനസമ്പാദനം നടത്തുക എന്ന ഈ രീതി ആരു് തെററാതെ പരിപാലിക്കുന്നുവോ അ

വന്റെ ഗാർഹസ്ഥ്യം അത്യന്തം ശോഭനമായിത്തീരുന്നതാണു്. ദേവന്മാക്കു നിവേദിക്കുവാനോ അതിഥികൾക്കു കൊടുക്കുവാനോ മാത്രം ഭക്ഷണം പാകംചെയ്യുക എന്നതാണു് ഗൃഹസ്ഥന്മാരുടെ ആചാരം. പാപസംസർഗ്ഗം കൂടാതെ ആത്മാവിനെ കാക്കുക, എല്ലാ ജീവരാശികളോടും ദയാപൂർവ്വം പെരുമാറുക, എല്ലാ അവസ്ഥകളിലും ക്ഷമയും സമതപവും പരിപാലിക്കുക എന്നീ ഗുണങ്ങൾ ഗൃഹസ്ഥന്മാക്കു് അവശ്യം വേണ്ടവയാണു്.

ഗൃഹസ്ഥൻ പാകംചെയ്യുന്ന അന്നത്തിന്റെ പ്രഥമാവകാശികൾ സന്ന്യാസികളും ബ്രഹ്മചാരികളും അതിഥികളുമത്രേ. ഭക്ഷണദാനത്തിനു മുൻപും പിൻപും അതിഥികൾക്കു കൈകഴുകാൻ ജലം കൊടുക്കേണ്ടതാണു്.

ഈ വരനു് ഈ വധു യോജിച്ചതാണു്; ഈ വധുവിനു് ഈ വരൻ അനുഗുണൻതന്നെ എന്നു് ഗുരുകുലത്തിൽനിന്നും നിർദ്ധാരണംചെയ്യേണ്ടതാണു്. ആ വിവാഹകർമ്മം ഗുരുകുലത്തിൽവെച്ചോ ദേവാലയങ്ങളിൽ വെച്ചോ നടത്താം. വധൂവരന്മാരുടെ അച്ഛനമ്മമാർ, (4) വധൂവരന്മാരുടെ സഹപാഠികളിലും ബന്ധുക്കളിലും ഓരോരുത്തർ, (4) ആചാര്യൻ, (1) പുരോഹിതൻ, (1) എന്നീ പത്തുപേർ വിവാഹകർമ്മത്തിൽ അവശ്യം സന്നിഹിതരായിരിക്കണം.

വിവാഹകാലത്തു് "കന്യകാധനം" എന്ന പേരിൽ ഒന്നും കൊടുക്കുകയും വാങ്ങുകയും അരുതു്. കന്യകയുടെ പേരിൽ എന്തെങ്കിലും ധനംകൊടുക്കുകയോ വാങ്ങുകയോ ചെയ്യുന്നപക്ഷം ആ വിവാഹം ഒരു സന്തതിവിക്രയമായിത്തീരുന്നതാണു്.

ഒരാൾക്കായി വിവാഹംചെയ്തു കൊടുക്കാമെന്നു് വാഗ്ദാനംചെയ്ത കന്യകയെ അയാൾ തൽപരനായിരിക്കേ വേറെ ഒരാൾക്കു് വിവാഹംചെയ്തു കൊടുക്കരുതു്. അങ്ങിനെ ചെയ്യുന്നതു് വലിയ ധർമ്മപ്പിശകാണു്. അതിന്റെ കർത്താവു് അതുമൂലം അധഃപതിച്ചുപോകും.

ഹൃദ്രോഗം, കുഷ്ഠം, കാസം, ക്ഷയം മുതലായ രോഗങ്ങളും മററു ഗുഹ്യരോഗങ്ങളും ബാധിച്ചിട്ടുള്ളവർ ഒരിക്കലും വിവാഹം ചെയ്യരുതു്. വിവാഹാനന്തരം ഭാര്യാഭർത്താക്കന്മാരെ ഈവക രോഗങ്ങളോ മററു സാംക്രമിക രോഗങ്ങളോ ബാധിക്കുന്നപക്ഷം തീർച്ചയായും അവർ ലോകക്ഷേമത്തേക്കരുതിയും മൈഥുനം ഉപേക്ഷിക്കേണ്ടതാണു്. രോഗികളുടെ സന്താനങ്ങൾ പാരമ്പര്യാ രോഗികളായിത്തീർന്നു് മനുഷ്യസമുദായത്തെത്തന്നെ ദൂഷിപ്പിക്കുമെന്നതാണു് ഇതിനു കാരണം.

ഗൃഹസ്ഥൻ മുൻപറഞ്ഞിട്ടുള്ള ശുദ്ധിപഞ്ചകവും ധർമ്മപഞ്ചകവും ആചരിക്കുന്നതിൽ സദാ ജാഗരൂകനായി ഇരിക്കണം. അതുപോലെ നിശ്ചിതഫലങ്ങളുള്ള

4

പഞ്ചമഹായജ്ഞങ്ങളും മുടക്കംകൂടാതെ നിത്യവും ഗൃഹസ്ഥൻ അനുഷ്ഠിക്കേണ്ടതാണ്. ബ്രാഹ്മം, പിത്ര്യം, ദൈവം, ഭൗതികം, മാനുഷം എന്നിവയാണ് പഞ്ചമഹായജ്ഞങ്ങൾ.

ഇഷ്ടഫലദായകങ്ങളായ മന്ത്രങ്ങൾജപിക്കുക, സത്സംസ്കാരങ്ങളെ ജനിപ്പിക്കുന്ന ഗ്രന്ഥങ്ങൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുക എന്നതിനെയാണ് ബ്രഹ്മയജ്ഞമെന്നു പറയുന്നത്. പിതൃക്കൾക്കു പ്രീതികരങ്ങളായ തർപ്പണം മുതലായവ വിധിപ്രകാരം അനുഷ്ഠിക്കുന്നതാണ് പിതൃയജ്ഞം. ദേവപ്രീതികരങ്ങളായ ഹോമം പൂജ മുതലായവയാണ് ദൈവയജ്ഞം. പക്ഷിമൃഗാദികൾക്ക് ആഹാരാദികൾ കൊടുക്കുക എന്നതിനെയാണ് ഭൂതയജ്ഞം എന്നു പറയുന്നത്. അതിഥികൾ, ഭിക്ഷുക്കൾ, രോഗികൾ, ഭൃത്യന്മാർ എന്നിവരെ യഥാശക്തി പൂജിക്കുക എന്നതാണ് മാനുഷയജ്ഞം.

പഞ്ചയജ്ഞങ്ങൾ അനുഷ്ഠിക്കാത്ത ഗൃഹസ്ഥൻ തീർച്ചയായും ദുർഗതിക്ക് ഇരയാകും. മനുഷ്യജീവിതം സ്വഭാവേനതന്നെ പാപകരമാണ്. ഗൃഹസ്ഥജീവിതം ആ പാപത്തെ പതിന്മടങ്ങാക്കും. എന്നാൽ പഞ്ചമഹായജ്ഞങ്ങൾ അനുഷ്ഠിച്ചശേഷം അവയുടെ അവശിഷ്ടങ്ങൾകൊണ്ടു കാലയാപനംചെയ്യുന്ന ഗൃഹസ്ഥനെ പാപങ്ങൾ സ്പർശിക്കുകകൂടി ചെയ്യുകയില്ല. ദേവന്മാരുടെയും പിതൃക്കളുടെയും പ്രീതികൊണ്ടാണ് ജീവിക്കു

വാൻ വേണ്ട വിഭവങ്ങൾ മനുഷ്യൻ നേടുന്നത് അവ ക്കുകൂടി കൊടുക്കാതെ അവയെ സ്വയം ഭക്ഷിക്കുന്ന മനു ഷ്യൻ ഒരു വഞ്ചകനാണു്.

ഒരുതരത്തിലും ഭിന്നിപ്പേർപ്പെടാത്ത പ്രേമത്തോടുകൂടി ഭാര്യാഭർത്താക്കന്മാർ വർത്തിക്കുന്ന കുടുംബം എല്ലാവിധ ത്തിലുള്ള നന്മകൾക്കും ഇരിപ്പിടമായിത്തീരും. പരിപാ വനമായ കുടുംബമെന്നും അതിനെമാത്രമേ പറയുവാൻ കഴിയൂ. പിതൃക്കൾ, ദേവന്മാർ, അതിഥികൾ, ബന്ധു ക്കൾ എന്നിവരുടെ പ്രീതിക്കായി നിത്യവും അനുഷ്ഠിക്ക പ്പെടുന്നതു് ഏതോ അതാണു് ഉത്തമമായ ധർമ്മം. വീട്ടിൽ പാകംചെയ്യുന്ന അന്നം പാപഭീതിയോടുകൂടി വേണ്ടവർക്ക് വിഭജിച്ചു നല്കിയശേഷം അനുഭവിക്കുന്ന മഹാമനസ്കന്നു് ഒരിക്കലും സന്തതിനാശം ഉണ്ടാകയില്ല. സ്വധർമ്മങ്ങൾ അല്പവും തെറ്റാതെ സ്ഥിരബുദ്ധിയോടു കൂടി അനുഷ്ഠിക്കുന്ന ഗൃഹസ്ഥൻ ആയിരം സംന്യാസിമാ രേക്കാളും, ശ്രേഷ്ഠനാണു്. അന്യരെ ധർമ്മമാർഗ്ഗത്തിൽ സഞ്ചരിപ്പിക്കുകയും വികല്പംമാറ്റുംകൂടാതെ സ്വധർമ്മ ങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നവനാണു് സംന്യാസി. ഗാർഹസ്ഥ്യം അന്യരുടെ നിന്ദയ്ക്കു് അല്പവും ഇടംകൊടു ക്കാതെ അനുഷ്ഠിക്കപ്പെടുന്നപക്ഷം അതു് ശുഭോദർക്ക മായ ഒരു ഉത്തമധർമ്മമാണു്. അല്ലാത്തപക്ഷം അതു് അനർത്ഥകാരിയായ ഒരു അധർമ്മമായിവന്നുകൂടും. സ്വധ ർമ്മങ്ങൾ വഴിപോലെ അനുഷ്ഠിച്ചുകഴിയുന്ന ഗൃഹസ്ഥനെ

ഇങ്ങനെ എന്നപോലെ എല്ലാ ജീവികളും സ്നേഹബഹു
മാനപൂർവ്വം സ്തുതിക്കുകതന്നെചെയ്യും. പുരുഷാർത്ഥങ്ങൾ
നാലും ക്രമത്തിൽ നല്കുന്നവ എന്ന നിലയിൽ ഗൃഹസ്ഥ
ധർമ്മത്തെ സർവ്വോത്തമമെന്നുതന്നെപറയാം. മനുഷ്യരെ
സംബന്ധിച്ചിടത്തോളം ഗാർഹസ്ഥ്യത്തേക്കാൾ മഹത്തര
മായി മറെറാന്നില്ല.

ആദ്യമായി ഋതുമതിയാകുന്ന സ്ത്രീ ഏഴാംദിവസം
ശുദ്ധജലത്തിൽ മുങ്ങിക്കുളിച്ച് പുണ്യാഹവും ശുദ്ധിഹോ
മവും നടത്തിച്ചാൽ വിശുദ്ധയായിത്തീരും. മാസംതോറു
മുള്ള ഋതുകാലത്ത് നാലാംദിവസം കുളിച്ച് ഹോമാദി
കൾ നടത്തിക്കുന്നതോടുകൂടി സ്ത്രീകൾ വിശുദ്ധകളായി
ത്തീരുന്നു. സ്ത്രീകൾ ഋതുകാലത്ത് ഉപയോഗിക്കുന്ന
മുറിയും കിടക്കയും വസ്ത്രങ്ങളും മററും കുളിക്കുന്നദിവസം
കഴുകി ശുദ്ധമാക്കേണ്ടതാണ്.

ഒരു സ്ത്രീ ഋതുസ്നാനംചെയ്തുകഴിഞ്ഞാൽ അടുത്ത
പന്ത്രണ്ടുദിവസം ഗർഭധാരണംചെയ്വാൻ കഴിവുള്ളവളായി
ത്തീരുന്നു. അതുകൊണ്ട് പുത്രകാമികളായ ഭർത്താക്ക
ന്മാർ സ്വഭാര്യമാരെ പ്രാപിക്കേണ്ടത് ഈ ദിവസങ്ങളി
ലാണ്. വാവ്, ചതുർദ്ദശി, ജന്മദിനം മുതലായ ദിവസ
ങ്ങൾ വർജ്ജിക്കണം. ശുഭദിവസംപാർത്ത് പ്രേമപൂർവ്വം
വേണം ഭർത്താവ് ഭാര്യാഗമനം ചെയ്യേണ്ടത്. ഈ
പന്ത്രണ്ടു ദിവസങ്ങളിലല്ലാതെ പുരുഷൻ സ്ത്രീസംസർഗ്ഗം
ചെയ്യരുത്.

ഗർഭാധാനംമുതൽ കുഞ്ഞു് പാലുകുടി നിർത്തുന്നതുവരെ അച്ഛനമ്മമാർ മനോനിയന്ത്രണത്തോടുകൂടി ബ്രഹ്മചര്യം അനുഷ്ഠിക്കണം. അമ്മ ബ്രഹ്മചര്യഭംഗം വരുത്തിയാൽ ഉടൻ മുലപ്പാലിനു് മാററമുണ്ടാകും. ആ പാൽകുടിച്ചാൽ കുഞ്ഞിനു് ബലഹാനിയും രോഗവും ഉണ്ടാകും. കുഞ്ഞു തന്മൂലം അല്പായുസ്സായും തീർന്നപോകും. ആ നില തുടരുന്നപക്ഷം അമ്മയ്ക്കും രോഗാദികൾ ഉണ്ടാകും.

ഗർഭിണികൾ ഗർഭസ്ഥനായ ശിശുവിന്നു ഓജസ്സു് ഉണ്ടാകുവാൻ സഹായിക്കുന്ന ഭക്ഷണസാധനങ്ങൾ തീർച്ചയായും ഭക്ഷിക്കണം. സദാചാരനിരതകളായ ഗർഭിണികൾ മഹാന്മാരുടെ ചരിത്രങ്ങൾ പാരായണംചെയ്യുകയും കേൾക്കുകയും ചെയ്യുന്നതു് ഉത്തമമാണു്. അവർ എപ്പോഴും സന്തുഷ്ടകളായി വർത്തിക്കണം. ഒരുതരത്തിലും അവർ ദുഃഖിക്കുവാൻ ഇടവരരുതു്. "സർവ്വലക്ഷണസമ്പന്നനും ബുദ്ധിമാനും ഗുണോത്തരനുമായ ഒരു പുത്രനെ ഞാൻ സുഖമായി പ്രസവിക്കണമേ" എന്നു ഗർഭിണി സദായം പ്രാർത്ഥിച്ചുകൊണ്ടിരിക്കണം. അമ്മമാരുടെ ഗർഭകാലത്തെ സങ്കല്പമനുസരിച്ചാണു് കുഞ്ഞുങ്ങൾ ആകൃതിയും പ്രകൃതിയും കൈക്കൊള്ളുന്നതു്. അതുകൊണ്ടു് ബുദ്ധിമതികളായ അമ്മമാർ സ്വസന്താനങ്ങൾ നല്ലവരും വലിയവരുമായിത്തീരത്തക്കവണ്ണം ഗർഭകാലത്തു് ദൃഢസങ്കല്പത്തോടുകൂടി ഇരിക്കേണ്ടതാകുന്നു്.

ബ്രഹ്മചര്യം ഗാർഹസ്ഥ്യം എന്നീ മററു രണ്ടു ആശ്രമങ്ങളിലും അനുഷ്ഠിക്കപ്പെടേണ്ട ധർമ്മം എന്തെന്നും എത്രയെന്നും പരിച്ഛേദിച്ചിട്ടുണ്ടു്. എന്നാൽ ഗൃഹസ്ഥാശ്രമധർമ്മങ്ങളെ അങ്ങനെ പരിച്ഛേദിക്കുവാൻ പ്രയാസമാണു്. ഗൃഹസ്ഥാശ്രമത്തിൻെറ വ്യാപ്തിയാണു് അതിനു കാരണം. ഗർഭാധാനംമുതൽ മരണാനന്തരകൃത്യംവരെയുള്ള എല്ലാ കാര്യങ്ങളെക്കുറിച്ചും കർത്തവ്യങ്ങളെക്കുറിച്ചും ഒരു ഗൃഹസ്ഥനു് ശ്രദ്ധിക്കേണ്ടതുണ്ടു്. അതുപോലെ മതം, രാഷ്ട്രം, ജനത ഇവയെ സംബന്ധിച്ച കാര്യങ്ങളും ബുദ്ധിമാനായ ഗൃഹസ്ഥൻെറ ശ്രദ്ധയിൽപ്പെടേണ്ടതാണു്. ഗൃഹസ്ഥൻെറ ജീവിതത്തിൽ ഒരംശത്തിൽ ബ്രഹ്മചര്യവും ഒരു അംശത്തിൽ സംന്യാസവും നിലനില്ക്കുന്നുണ്ടു്. അവയെ സശ്രദ്ധം അങ്ങനെ നിലനിർത്തിയാൽമാത്രമേ ഒരു ഗൃഹസ്ഥനു് ശ്രേയസ്സു് ഉണ്ടാകയുള്ളൂ.

ഒരു പൗരൻ എന്നനില ഗൃഹസ്ഥനുമാത്രമേ ഉള്ളൂ. ഭരണാധികാരവും ധർമ്മരക്ഷണാധികാരവും ലോകയാത്രതന്നെയും പൗരനെ അവലംബിച്ചാണു് വർത്തിക്കുന്നതു്. അതുകൊണ്ടാണു് എല്ലാ ആശ്രമങ്ങളിലുംവെച്ചു് അത്യുത്തമമെന്നു് മഹാന്മാർ ഗാർഹസ്ഥ്യത്തെ പുകഴ്ത്തുന്നതു്.

ഗൃഹസ്ഥാശ്രമധർമ്മങ്ങൾക്കു് അപകർഷം വരുത്തുന്ന ജനങ്ങൾ ക്രമത്തിൽ ബുദ്ധി, ശക്തി, മാന്യത, സമ്പത്തു് എന്നീ കാര്യങ്ങളിൽ അപകൃഷ്ടരായിത്തീരും

പോകും. അതുകൊണ്ടു് ഗാർഹസ്ഥ്യത്തിൽ പ്രവേശിക്കണമെന്നു് ആഗ്രഹിക്കുന്നവൻ ബുദ്ധിയുള്ളവനാണെങ്കിൽ ധർമ്മമനുസരിച്ചു് അതു നിർവ്വഹിക്കുവാൻ തനിക്കു കഴിവുണ്ടാകുമോ എന്നു സൂക്ഷ്മമായി ആലോചിക്കേണ്ടതാണു്. ആ ആലോചനയിൽ നല്ല ഉറപ്പും അന്തഃകരണസമ്മതിയും ലഭിച്ചാൽ മാത്രമേ അയാൾ ഗാർഹസ്ഥ്യം സ്വീകരിക്കുന്നതിനായി മുതിരാവൂ. മഹത്തരമായ ഗാർഹസ്ഥ്യം ആലോചനയും ശ്രദ്ധയുംകൂടാതെ സ്വീകരിച്ചിട്ടു് നികൃഷ്ടതരമാക്കുന്ന ആളുകൾ ഉണ്ടു്. അവർ തങ്ങൾക്കും മററനേകംപേൎക്കും അസുഖത്തിനും ആപത്തിനും കാരണക്കാരാകും. ഇങ്ങനെ ഗൃഹസ്ഥാശ്രമം ആലോചനകൂടാതെ സ്വീകരിച്ചു് അതിനെ മലിനപ്പെടുത്തുന്നവരുടെ സംഖ്യ ഏറിവരുന്നപക്ഷം ആ ജനസമുദായത്തിൽ പിന്നെ ബ്രഹ്മചര്യാദികളായ ആശ്രമങ്ങൾ നിലനില്ക്കുകയില്ല എന്നുമാത്രമല്ല, ആ ജനതയ്ക്കുതന്നെ സമൂലമായ ക്ഷയം സംഭവിക്കുന്നതാണു്. ഐഹികജീവിതത്തിൽ വിനോദത്തിനുമാത്രമായിട്ടുള്ള ഒരു ഏൎപ്പാടാണു വിവാഹമെന്നും സുഖത്തെ ഉന്നി ചെയ്യപ്പെടുന്ന ഒരു ലഘു പ്രവൃത്തിയാണു് അതെന്നുമുള്ള ധാരണ പാടെ വൎജ്ജിക്കേണ്ടതാണു്. ഒരു മനുഷ്യൻ ജീവിതത്തിൽ ഒരിക്കൽ മാത്രമേ ജനിക്കാറുള്ളു. എന്നാൽ ഒരു വ്യവസ്ഥയും ഇല്ലാതെ ജീവിക്കുന്നവൻ അവൻെറ ജീവിതത്തിൽ പലകുറി ജനിക്കുന്നു. അതുപോലെ ഒരു മനു

ഷ്യൻ സ്വജീവിതത്തിൽ ഒരിക്കൽ മാത്രമാണു് മരിക്കുന്നതു്. എന്നാൽ ചപലചിത്തനായ ഭീരു പല പ്രാവശ്യം മരിക്കുന്നുണ്ടു്. ഈ രണ്ടുക്കൂട്ടരും ഒരിക്കലും വിവാഹത്തിനു് അർഹരല്ല. അനുരാഗം മനുഷ്യനു് ഒരു വ്യക്തിയിൽമാത്രമേ സ്ഥിരമായി ഉണ്ടാകുകയുള്ളൂ. അതുകൊണ്ടു് ജീവിതത്തിൽ ഒരിക്കൽ മാത്രമേ വിവാഹം ചെയ്യാൻപാടുള്ളൂ.

ഭാര്യാഭർത്താക്കന്മാരിൽ ഒരാൾ അകാലത്തിൽ മരിക്കുന്നപക്ഷം ജീവിച്ചിരിക്കുന്ന ആൾക്കു പുനർവിവാഹം ചെയ്യാമോ എന്നൊരു ചോദ്യം ഉണ്ടു്. പ്രായവും മററു ചുററുപാടുകളും പ്രേരകമായിനിന്നാൽ നല്ലപോലെ ആലോചിച്ചു തീരുമാനം എടുത്തുകൊണ്ടു് പുനർവിവാഹം ചെയ്യാവുന്നതാണു്. വിധവയായ സ്ത്രീ ബ്രഹ്മചാരിയേയും ഭാര്യമരിച്ചുപോയ പുരുഷൻ കന്യകയേയും വിവാഹം ചെയ്യാൻ കൊതിക്കരുതു്. അത്യാവശ്യമെന്നു വന്നാലെ പുനർവിവാഹംതന്നെ പാടുള്ളൂ. ഒരു പ്രാവശ്യമേ പുനർവിവാഹം ചെയ്യാവൂ. ഒന്നിലധികം പ്രാവശ്യം പുനർവിവാഹം ചെയ്യുന്നതു പുണ്യക്ഷയത്തിനു കാരണമായിത്തീരും.

വിവാഹത്തിനുമുൻപ് വധൂവരന്മാർക്കു് വിവാഹജീവിതം നയിക്കുവാൻ വേണ്ട ആരോഗ്യവും അനുരാഗവും ഉണ്ടായിരിക്കണം. അവ ഉണ്ടോ എന്നു് പരിശോധിച്ചു്

അറിഞ്ഞശേഷം ഫലം തൃപ്തികരമെങ്കിലേ വിവാഹം നട ത്താവൂ. ആരോഗ്യത്തെ സംബന്ധിച്ചുള്ള പരിശോധന വൈദ്യശാസ്ത്രവിദഗ്ദ്ധന്മാരെക്കൊണ്ടുവേണം ചെയ്യിക്കു വാൻ. ഇങ്ങനെ കരുതലോടുകൂടിയേ വിവാഹം നടത്തൂ എന്ന പരിഷ്കാരം സ്വീകരിക്കുന്നപക്ഷം പുനർവിവാഹം ചെയ്യുക ചെയ്യിക്കുക മുതലായ ബുദ്ധിമുട്ടുകളിൽനിന്നും ജനതയ്ക്കു് ഏറക്കുറെ വിമോചനം ലഭിക്കുന്നതാണു്. മാത്രമല്ല കുഞ്ഞുങ്ങൾ അരോഗികളായിരിക്കുവാനും ഈ രീതി സഹായകമാകും.

നവദമ്പതികൾക്കു് ഗൃഹധർമ്മങ്ങൾ ഉപദേശിച്ചു കൊടുക്കേണ്ട കടമ ഭർത്താവിന്റെ അച്ഛനമ്മമാർക്കു് ഉള്ള താണു്. അവർ നവദമ്പതികളോടു് സ്നേഹപൂർവ്വം പെരു മാറുകയും ന്യായമായ സ്വാതന്ത്ര്യത്തിനു് ഭംഗംവരാതെ അവരെ തെററായ പ്രവൃത്തികളിൽനിന്നും പിൻതിരിപ്പി ക്കുകയും ചെയ്യണം.

അമ്മാവിയമ്മ മരുമകളേയും മരുമകൾ അമ്മാവിയ മ്മയേയും ഉപദ്രവിക്കുകയും ദുഃഖിപ്പിക്കുകയും ചെയ്യാ റുണ്ടു്. അങ്ങനെയുള്ള വീടുകൾ എത്ര സമ്പത്തുള്ളവ യായാലും ക്ഷണത്തിൽ നശിച്ചുപോകും. ഈശ്വര പ്രസാദവും ആ വീടിനെ ഉപേക്ഷിക്കും.

നിർദ്ദയനും ദുഷ്പ്രകൃതിയും ആയ ഭർത്താവു് ഭാര്യ യെ സദാ ശല്യപ്പെടുത്തിക്കൊണ്ടിരിക്കും. അത്തരം

ഭർത്താവിനേയും സ്ഥിരമായി സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ശാന്തപ്രകൃതിയായ ഭാര്യയെ ദേവതകൾപോലും ആരാധിക്കും. ആ മഹതിയെ പിന്നെയും പിന്നെയും ഉപദ്രവിക്കുന്ന ഭർത്താവു് ഒടുവിൽ ദേവതാകോപത്തിനുതന്നെ വിധേയനാകും.

സുഖത്തിലും ദുഃഖത്തിലും ഭാര്യാഭർത്താക്കന്മാർ ഒരുപോലെ പങ്കാളികൾ ആകേണ്ടതാണു്. കൃത്യങ്ങൾ നിർവഹിക്കുവാൻ അവർ അന്യോന്യം ഭദ്രമായി സഹായിക്കുകയും സഹകരിക്കുകയും വേണം. പരസ്പരപ്രേമത്തിനും പരസ്പരവിശ്വാസത്തിനും അല്പമെങ്കിലും തകരാറു് ഉണ്ടാക്കുന്ന ഒന്നും ഒരിക്കലും സംഭവിക്കാതിരിക്കുവാൻ ദമ്പതികൾ സദാ ശ്രദ്ധാലുക്കളായിരിക്കണം. എന്തെങ്കിലും തെറ്റു് സംഭവിച്ചുപോകുന്നപക്ഷം അതിനെ ഒളിച്ചുവയ്ക്കാതെ പരസ്പരം അറിയിച്ചും മേലിൽ ആ തെറ്റു് ഉണ്ടാകാത്തവണ്ണം പരിഹാരം ചെയ്തും ജീവിച്ചുകൊള്ളേണ്ടതാണു്. ഒരു തെറ്റു് ഉണ്ടാകുന്നപക്ഷം അതിനെപ്പററി തുറന്നു പറഞ്ഞും അതു് ആവർത്തിക്കാതിരിക്കുവാൻ കരുതൽനടപടി കൈക്കൊണ്ടും ജീവിക്കുന്ന സ്വഭാവം ധർമ്മനിഷ്ഠയുടെ ലക്ഷണമാണു്.

ഭർത്താവിൻെറ ഗൃഹത്തിൽ താമസിക്കുന്നവളും ഭർത്താവിൻെറ ഗുണങ്ങൾക്കൊത്ത ഗുണങ്ങൾ ഉള്ളവളും വര

വിനു യോജിച്ചവിധത്തിൽമാത്രം ചിലവുചെയ്യുന്ന വളം നിർദ്ദോഷയുമായ ഭാര്യയാണു് യഥാർത്ഥത്തിൽ "ഗൃഹിണി" അല്ലെങ്കിൽ "വീട്ടിലമ്മ."

കുടുംബിനി ഗുണവതിയായിരുന്നാൽ ആ വീടും ആ കുലവും സർവ്വോത്തമമായിത്തീരും. കുടുംബിനി ഗുണശൂന്യയാണെങ്കിൽ ആ വീടും ആ കുലവും ഗുണശൂന്യമായി ഭവിക്കും. ഗുണശൂന്യമായ വീടും കുലവും ക്രമേണ നാശഗർത്തത്തിൽ പതിക്കുമെന്നതിൽ സംശയമില്ല. കുടുംബിനി ഗുണവതി ആണെങ്കിൽ എത്രമോശപ്പെട്ട കുടുംബവും കാലംകൊണ്ടു് അഭിവൃദ്ധിപ്രാപിക്കുന്നതാണു്.

ഒരു മനുഷ്യനു് നേടേണ്ട വസ്തുക്കളിൽ ഉത്തമോത്തമമായിട്ടുള്ളതു് ചാരിത്രവതിയായ ഒരു ഭാര്യയേയാണു്. തനിക്കു് അല്പംപോലും കളങ്കംവരാതെ സ്വയം സൂക്ഷിക്കുകയും ഭർത്താവിനെ ശുശ്രൂഷിക്കുകയും സത്കീർത്തിക്കു് കടുകിട ഭംഗംവരുത്താതെ കരുതി ജീവിക്കുന്നവളുമായ സ്ത്രീയെ "സതി" എന്നു പറയാം. വീട്ടിലെന്നപോലെ പുറത്തും മററു രക്ഷകരും രക്ഷാപരിപാടികളും ഇല്ലാത്തപ്പോഴും സ്വന്തം ചാരിത്രം താത്പര്യപൂർവ്വം സ്വയം രക്ഷിക്കുന്ന ഭാര്യയെ സതിമാരിൽവച്ചു് ഉത്തമയെന്നു് പറയാം. ഇങ്ങനെ സൗശീല്യങ്ങൾക്കു് വിളനിലമായി പ്രശോഭിക്കുന്ന മഹതിയായ ഗൃഹനായികയെ കൊട്ട

കാററിൽപോലും ചലിക്കാതെ നില്ക്കുന്ന ഒരു വിളക്കായും സർവ്വാർത്ഥങ്ങളും പ്രദാനം ചെയ്യുന്ന ഐശ്വര്യദേവതയായും എണ്ണാവുന്നതാണു്.

ഇപ്രകാരമുള്ള ഒരു ഭാര്യയോടുകൂടി ഭർത്താവ് അതതു ധർമ്മങ്ങളെ നിരന്തരം അനുഷ്ഠിച്ചുകൊണ്ടു് ഗാർഹസ്ഥ്യത്തെ വിഘ്നംകൂടാതെ പരിപാലിക്കണം. അറുതിഇല്ലാത്ത നന്മകൾക്കു് ഇരിപ്പിടവും അഭികാമ്യവുമായ ഈ ഗൃഹസ്ഥാശ്രമം തെററുകൂടാതെ നയിക്കുന്ന ഒരാൾക്കു് എല്ലാ അഭീഷ്ടങ്ങളും സിദ്ധിക്കുമെന്നു മാത്രമല്ല പരമാനന്ദപദപ്രാപ്തിക്കും ഇടവരുമെന്നതിൽ സംശയമില്ല.



പതിന്നാലാം അദ്ധ്യായം

## അപരക്രിയ

ഗൃഹസ്ഥാശ്രമവിവരണത്തെ തുടൎന്നു് അപരക്രിയയെ സംബന്ധിച്ചു് നമുക്കുള്ള അഭിപ്രായംകൂടി വ്യക്തമാക്കാം. മരിച്ചവരെ ഉദ്ദേശിച്ചു് വല്ല കൎത്തവ്യങ്ങളും അനുഷ്ഠിക്കേണ്ടതായിട്ടുണ്ടോ എന്നു സംശയിക്കുന്നവർ ഉണ്ടു്. കുട്ടികൾക്കും, യുവാക്കൾക്കും, വൃദ്ധജനങ്ങൾക്കും മരണം ഉണ്ടാകും. മരണം സംഭവിച്ചാൽ ആരുടെശരീരവും ദഹിപ്പിക്കുന്നതാണു് നല്ലതു്. മറ്റൊരുമാൎഗ്ഗവും ഇതുപോലെ ശുദ്ധികരമല്ല.

ഒരാളുടെ മരണംകൊണ്ടു് ബന്ധുജനങ്ങൾക്കു് പുല (ആശൌചം) പത്തുദിവസം ഉണ്ടായിരിക്കും. പതിനൊന്നാംദിവസം, വിധിപ്രകാരം ഹോമം, പുണ്യാഹം, കുളി എന്നിവകൊണ്ടു് ശുദ്ധി ലഭിക്കും. അതിനുശേഷം മൃതനെ ഉദ്ദേശിച്ചു് ഒന്നുംതന്നെ ചെയ്യേണ്ടതായിട്ടില്ല.

ഒരാൾ മരിച്ചാൽ അയാളുടെ പുത്രൻവേണം "ബലി ഇടുക" എന്ന കൎമ്മം ചെയ്യേണ്ടതു്. പുത്രൻ മരിച്ചുപോയെങ്കിൽ—ഇല്ലെങ്കിൽ പൌത്രൻ ആ കൃത്യം നിൎവ്വഹിക്കണം. പൌത്രനുമില്ലെങ്കിൽ സ്വന്തം സഹോദരനോ

സഹോദരപുത്രനോ അതു നിർവഹിക്കേണ്ടതാണ്. ഈ പറയപ്പെട്ടവരിൽ ആരും ഇല്ലെങ്കിൽ സഹോദരീപുത്രൻ ആ കൃത്യം നടത്തണം. ഭാര്യമരിച്ചാൽ ഭർത്താവിനും, ഭർത്താവുമരിച്ചാൽ ഭാര്യയ്ക്കും പിണ്ഡദാനക്രിയ നടത്താവുന്നതാണ്.

പരേതനെസംബന്ധിച്ച വിധി മുഴുവനും ശൗചാദിയും അജ്ഞാനവിലസിതവും നിഷ്പ്രയോജനവും ആണെന്നു് അഭിപ്രായമുള്ളവർ ഉണ്ടു്. ആ വിഷയത്തിൽ അവർക്കു് യാതൊരു വികല്പവും തോന്നുന്നില്ലെങ്കിൽ അത്തരക്കാർ മുൻചൊന്ന വിധികൾ ഒന്നുംതന്നെ അനുഷ്ഠിക്കേണ്ട ആവശ്യം ഇല്ല. അങ്ങനെഅല്ലാത്തവർ പരേതവിധികൾ ശരിയായി അനുഷ്ഠിക്കണം. കാലത്തിനും ദേശത്തിനും ഒപ്പിച്ചു് അവയെ അനുഷ്ഠിക്കുവാനും അവർ ശ്രദ്ധിക്കണം. ഈ വക കർമ്മങ്ങളിൽ പ്രത്യേകം പരിശീലനം സമ്പാദിച്ചിട്ടുള്ള വ്യക്തികളുടെ നിയോഗം അനുസരിക്കുവാനും അവർ മടിക്കരുതു്.

---

## പതിനഞ്ചാം അദ്ധ്യായം

---

## സംന്ന്യാസം

സന്ന്യാസാശ്രമധർമ്മങ്ങളെക്കൂടെ വിവരിച്ചിട്ട് ഈ സമാരംഭം അവസാനിപ്പിക്കാം. ബ്രഹ്മചര്യവും തുടന്ന് ഗാർഹസ്ഥ്യവും വഴിപോലെ അനുഷ്ഠിച്ച ഒരാൾക്ക് സന്ന്യാസത്തിന് അധികാരം ലഭിക്കുന്നു. ശമം, ദമം, തിതിക്ഷ, ഉപരതി എന്നിവയും നിത്യാനിത്യവിവേകവും ഇഹാമുത്രാർത്ഥഭോഗവിരാഗവും മോക്ഷേച്ഛയുള്ള പുരുഷനും സ്ത്രീക്കും ഒരുപോലെ സന്ന്യാസത്തിന് അർഹതയുണ്ട്.

ബ്രഹ്മചര്യവും ഗാർഹസ്ഥ്യവും അനുഷ്ഠിച്ച്, തദ്വാരാ ശമദമാദികൾ പൂണ്ടവൻവേണം സന്ന്യസിക്കേണ്ടതെന്ന് പ്രസ്താവിച്ചു. എന്നാൽ വൈരാഗ്യം പൂണ്ട് എനിക്ക് സന്ന്യാസംതരണം എന്ന് അപേക്ഷിച്ചാൽ ആ അപേക്ഷ ശരിയാണെങ്കിൽ ബ്രഹ്മചാരി എന്നോ, ഗൃഹസ്ഥനെന്നോ നോക്കാതെ ആരേയും ആചാര്യന് ഏതവസരത്തിലും സന്ന്യസിപ്പിക്കാവുന്നതാണ്.

ആചാര്യന്റെ അനുമതികൂടാതെ മനഃക്ഷോഭം കൊണ്ട് ക്ഷമയററ് സ്വമേധയാ ആരും സന്ന്യാസം വരിക്കരുത്. വൈരാഗ്യം, മനോനൈർമ്മല്യം, വിവേകം എന്നീ ഗുണങ്ങൾ ഇല്ലാത്തവൻ സന്ന്യാസത്തിന് അർഹ

നല്ല. സ്വന്തം കുടുംബത്തോടും മിത്രങ്ങളോടും സന്ന്യാസിക്ക് പ്രത്യേക പ്രതിപത്തി ഉണ്ടായിരിക്കരുത്. മററു സമജീവികളോടുള്ള സ്നേഹം സ്വമിത്രങ്ങളോടും കാട്ടുക തന്നെ വേണം.

സന്ന്യാസി ശുദ്ധാന്തഃകരണനായി വർത്തിക്കണം. ആരെയും പ്രത്യേകം സ്നേഹിക്കരുത്. ലോകത്തിലുള്ള സകല ജീവരാശികളും സന്ന്യാസിയുടെ സഹജാതരാണ്.

സന്ന്യസിക്കണമെന്ന് ആഗ്രഹിക്കുന്നവൻ ആദ്യമായി ആചാര്യന്റെ അനുമതി വാങ്ങണം. ശിരസ്സു മുണ്ഡനംചെയ്യിച്ചു വിരജാഹോമവും നടത്തിയശേഷം ഗുരുസന്നിധിയിൽ ചെന്ന് ഗുരുവിനെ പ്രദക്ഷിണം ചെയ്തു സാഷ്ടാംഗം നമസ്കരിക്കണം. അതിന്റെ ശേഷം എഴുന്നേററ് ഗുരുവിന്റെ കൈയിൽനിന്നും കാഷായ വസ്ത്രവും കമണ്ഡലുവും വാങ്ങണം. ജപം, ധ്യാനം, ഉപാസനം, ശൗചം, പ്രാണായാമം എന്നിവ ഗുരു ഉപദേശിച്ചുതരുന്ന വിധം നിത്യവും ഇന്ദ്രിയനിഗ്രഹത്തോടു കൂടി അനുഷ്ഠിക്കണം.

സന്ന്യാസിയുടെ പ്രാണൻവെടിഞ്ഞ ശരീരം ഒരിക്കലും ദഹിപ്പിക്കരുത്. വിധിപ്രകാരം ഭൂമിയിൽ കുഴിയുണ്ടാക്കി സന്ന്യാസിയുടെ ശരീരം സ്ഥാപിച്ചിട്ട് അതിന്റെ മുകളിൽ അരയാൽ, കൂവളം, മാവു തുടങ്ങിയ വൃക്ഷങ്ങളിൽ ഒന്ന് നടുകയാണു വേണ്ടതു്. സന്ന്യാസി

ദേഹത്യാഗംചെയ്യുമ്പോൾ പുല അനുഷ്ഠിക്കുക ബലി ഇടുക എന്നിവ ചെയ്യേണ്ട ആവശ്യമില്ല.

മഠം, ദേവാലയം, പൊതുസ്ഥാപനം, ഗുഹ, നദീതീരം, സമുദ്രതീരം എന്നിവയിലൊന്നിനെ സന്ന്യാസിക്ക് തന്റെ താമസത്തിന്നായി ആശ്രയിക്കാം. മററു ഗൃഹങ്ങളിൽപോയി ഒരിക്കലും സന്ന്യാസി താമസിക്കരുത്. അങ്ങിനെയുള്ള താമസം സന്ന്യാസിക്കു സ്വധർമ്മനാശം ഉണ്ടാക്കും. മനോനിയന്ത്രണത്തിന് വിരോധമുണ്ടാക്കുന്ന പരിതഃസ്ഥിതികളെ സന്ന്യാസി ബുദ്ധിപൂർവ്വം ഉപേക്ഷിക്കണം. ഗത്യന്തരം ഇല്ലാതെ വന്നാൽ സന്ന്യാസിക്ക് ഗൃഹസ്ഥന്റെ വീട്ടിൽ താമസിക്കാം. എന്നാൽ മൂന്നാദിവസത്തിൽ കൂടുതൽ ആ താമസം ഒരിക്കലും നീണ്ടുനില്ക്കരുത്.

പാപരഹിതരായ സംന്യാസിമാർ സംന്യാസിസംഘത്തിൽചേൎന്നു ജീവിക്കുന്നതു നല്ലതാണ്. സമാനധർമ്മാക്കളുമായുള്ള വേഴ്ച എപ്പോഴും ആൎക്കും ഗുണകരമായിരിക്കും.

സംന്യാസിയുടെ ലക്ഷ്യം മോക്ഷമാണല്ലോ. ജ്ഞാനമൊന്നുകൊണ്ടേ മോക്ഷം സിദ്ധിക്കുകയുള്ളൂ. അതുകൊണ്ടു് ജ്ഞാനസമ്പാദനമാണ് സംന്യാസിയുടെ ഉത്തമധർമ്മം. ഗുരൂപദേശം അനുസരിച്ചു സമാധി ശീലിക്കുക എന്നതും സംന്യാസി ചെയ്യേണ്ടതാണ്. ഫലത്തിൽ ഇച്ഛയില്ലാതെ ലോകോപകാരപരങ്ങളായ

കർമ്മങ്ങൾ ചെയ്യുക എന്നതും സംന്യാസിയുടെ കൃത്യമാണു്. തന്മൂലം സംന്യാസിക്കു് ചിത്തപ്രസാദം ലഭിക്കും. ആ ചിത്തപ്രസാദം ക്രമത്തിൽ മോക്ഷസാധകമായ ജ്ഞാനത്തിനു വഴി തെളിക്കും.

സമാധിയടഞ്ഞ സംന്യാസിയുടെ ധനത്തേയോ തന്റെ ഗുരുവിനേയോ ഗുരുവിന്റെ മഠത്തെയോ സ്വന്തം ശിഷ്യന്മാരെയോ ആശ്രയിച്ചുവേണം സംന്യാസി ജീവിക്കേണ്ടതു്. മറ്റൊന്നിനേയും ഒരിക്കലും ഒരു കാരണത്താലും ആശ്രയിക്കുവാൻ ഇടവരരുതു്.

എന്നും ഗുരുവിനെ ഉപാസിച്ചു തൃപ്തനാക്കി അദ്ദേഹത്തിൽനിന്നും ജ്ഞാനം സമ്പാദിക്കുവാൻ സംന്യാസി യത്നിക്കണം. വേദാന്തം പഠിക്കുക അതിന്റെ അർത്ഥത്തെക്കുറിച്ചു് ചിന്തിക്കുക എന്നതും ജ്ഞാനസമ്പാദനമാർഗ്ഗങ്ങളാണു്. എത്രത്തോളം ത്യാഗം അനുഷ്ഠിക്കുവാൻകഴിയുമോ അത്രത്തോളം ആനന്ദപ്രാപ്തി ഉണ്ടാകും. അതുകൊണ്ടു് പരമാനന്ദപദപ്രാപ്തിക്കായി സംന്യാസി പരമമായ ത്യാഗം അനുഷ്ഠിക്കേണ്ടതാണു്.

ആരിൽനിന്നു യാതൊരു ജീവിക്കും ഭയം ഉണ്ടാകുകയില്ലയോ അവനാ യാതൊരു ജീവിയിൽനിന്നും ഭയം ഉണ്ടാകുന്നതല്ല. സംന്യാസി മരണത്തെയോ ജീവിതത്തെയോ അഭിവാഞ്ഛിക്കരുതു്. ഭൃത്യൻ പ്രഭുവിന്റെ ആജ്ഞപോലെ, കാലം വരുത്തുന്നതു് എന്തായാലും സ്വീകരിക്കുവാൻ സംന്യാസി സന്നദ്ധനായിരിക്കണം.

സംന്യാസി ത്യാഗശീലനായിരിക്കണം എന്നതു നിർബ്ബന്ധമാണ്. എന്നാൽ ജ്ഞാനസമ്പാദനത്തിൽ സർവ്വദാ തൃഷ്ണാവാനായിരിക്കണം. ശമാദികളേയും ശൗചാചാരങ്ങളേയും ഒരിക്കലും ഉപേക്ഷിക്കുവാൻ പാടില്ല. സംന്യാസി കോപിക്കുന്നവന്റെനേരേ കോപിക്കുകയോ ആക്ഷേപിക്കുന്നവനെ പകരം ആക്ഷേപിക്കുകയോ അരുത്. എപ്പോഴും ആത്മനിയന്ത്രണത്തോടുകൂടി ആരോടും സ്നേഹപൂർവ്വം സംഭാഷണം ചെയ്യുകയും പെരുമാറുകയും വേണം. മാന്ത്രികം, ജ്യോതിഷം, വൈദ്യം, തർക്കം, വ്യാകരണം തുടങ്ങിയ ശാസ്ത്രങ്ങൾ ബുദ്ധിമുട്ടുവന്നാലും കാലക്ഷേപമാർഗ്ഗമായി സ്വീകരിക്കരുത്. ശരീരം നിലനില്ക്കുവാൻമാത്രം പോരുന്ന ആഹാരമേ സംന്യാസി കഴിക്കാവൂ. അധികാഹാരം രാഗത്തെയും രോഗത്തെയും ദ്വേഷത്തെയും ഉണ്ടാക്കി സംന്യാസിയെ അധഃപതിപ്പിക്കും. മിതാഹാരം, ഏകാന്തവാസം എന്നിവയാൽ സംന്യാസി ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചുകൊണ്ടു് ഉത്തമമായവിധം ധ്യാനയോഗം പരിശീലിക്കേണ്ടതാണ്. കാലത്തും വൈകിട്ടും കളിച്ചു ശുദ്ധനായിട്ടു് ആറു പ്രാണായാമം ചെയ്തുകൊണ്ടു് ഏകാന്തത്തിൽ സൈ്വരമായിരുന്നു നൂറെട്ടു് ഓംകാരംവീതം ജപിക്കണം. ഏകാന്തത്തിൽ സുഖമായി ഇരുന്നു് കഴിയുന്നതും മനോനിയന്ത്രണം വരുത്തിക്കൊണ്ടു് സമാധി ശീലിക്കുക എന്നതാണ് സംന്യാസിയുടെ ഉത്തമമായ ധർമ്മം.

മനുഷ്യജീവിയ്ക്കു് ലഭിക്കേണ്ടതിൽവച്ചു് ഏറ്റവും ഉത്തമമായിട്ടുള്ളതു് സംന്യാസമാണു്. അതു കൈക്കൊണ്ടശേഷം അശ്രദ്ധകൊണ്ടു തെററുചെയ്തു നീചവ്യാപാരങ്ങളിൽപ്പെട്ടു പരപരിഹാസത്തിനു പാത്രമാകുന്നവൻ അധഃപതിച്ചുപോകും. അതുകൊണ്ടു് സംന്യാസി സ്വധർമ്മത്തിനു് ഒരിക്കലും ഹാനിവരുത്തരുതു്.

സംന്യസിച്ചശേഷം സ്വധർമ്മം അനുഷ്ഠിക്കുവാൻ കഴിവില്ലാതെ ഗാർഹസ്ഥ്യം സ്വീകരിക്കുന്നവൻ പിന്നീടു് ആ ജന്മത്തിൽ സംന്യാസത്തിനു് അർഹനല്ല. ഒരേ ആചാര്യന്റെ ശിഷ്യന്മാരും പ്രശിഷ്യന്മാരും ചാതുർമ്മാസ്യകാലത്തു് ഒരിടത്തു് ഒരുമിച്ചു ചേരേണ്ടതാണു്. സംന്യാസി ഒരിക്കലും പരദൂഷണം ചെയ്യരുതു്. പരദൂഷണം ചെയ്യുന്നവന്റെ ശക്തിയും ബുദ്ധിയും തപസ്സും നശിച്ചുപോകും.

സംന്യാസി എന്നും മടികൂടാതെ നല്ല അറിവും നല്ല ആചാരവും ഏതെന്നു ലോകർക്കു് ഉപദേശിച്ചു കൊടുക്കേണ്ടതാണു്. ഇങ്ങനെ പ്രവർത്തിച്ചാൽമാത്രമേ ലോകത്തു് ധർമ്മവ്യവസ്ഥിതി ഉണ്ടായിരിക്കുകയുള്ളു. അതുകൊണ്ടു് സംന്യാസി സ്വധർമ്മത്തിനു ഹാനിവരാത്തവിധം ലോകക്ഷേമത്തിനായി നിഷ്കാമകർമ്മം ചെയ്യേണ്ടതാണു്.

ശുഭമസ്തു.

